# അക്ഷരം

## സാക്ഷരതാ പാഠാവലി



വെളിച്ചമേ നയിച്ചാലും
എറണാകുളം ജില്ല സമ്പൂർണ്ണ സാക്ഷരതായജ്ഞം
പഴയ കലക്ടറേറ്റ്
എറണാകുളം.

# അക്ഷരമാല

അ ആ ഇ ഈ ഉ ഊ
ഋ എ ഏ ഐ ഒ ഓ
ഔ അം അഃ

ക ഖ ഗ ഘ ങ
ച ഛ ജ ഝ ഞ
ട ഠ ഡ ഢ ണ
ത ഥ ദ ധ ന
പ ഫ ബ ഭ മ
യ ര ല വ ശ
ഷ സ ഹ ള ഴ
റ ററ

# കൂട്ടക്ഷരങ്ങൾ

ക്ക മ്മ യ്യ സ്സ ച്ച ഞ്ഞ ല്ല
ട്ട ണ്ണ വ്വ ത്ത ന്ന ശ്ശ പ്പ
ക്ഷ

# അക്ഷരം

## സാക്ഷരതാ പാഠാവലി



വെളിച്ചമേ നയിച്ചാലും
എറണാകുളം ജില്ല സമ്പൂർണ്ണ സാക്ഷരതായജ്ഞം
പഴയ കലക്ടറേറ്റ്
എറണാകുളം



**AKSHARAM**

Literacy Primer

**Prepared and Published by**
**The Ernakulam District**
**Total Literacy Programme,**
**Old Collectorate, Ernakulam,**
**Cochin - 682 011**

*First Published in March 1989*

Art & Layout

*GODFREY DAS & JAYA CHANDRAN*

*Photo typeset at PRINT MEDIA Alwaye*

Printed at *VAIRAM FINE ARTS, SIVAKASI*

**The Ernakulam District**
**Total Literacy Programme**
**is implemented with the financial support of**
**The National Literacy Mission,**
**Ministry of Human Resources Development,**
**Government of India.**

# ആമുഖം

എറണാകുളം ജില്ലാ സമ്പൂർണ്ണ സാക്ഷരതായജ്ഞത്തിൻെറ ഭാഗമായി തയ്യാറാക്കിയിട്ടുള്ള ഈ പാഠാവലി ജനസമക്ഷം അവതരിപ്പിക്കുവാൻ എനിക്ക് അതിയായ സന്തോഷമുണ്ട്.

1989 ജനുവരി 26ന് ബഹുമാനപ്പെട്ട കേരളമുഖ്യമന്ത്രി ഉൽഘാടനം ചെയ്ത എറണാകുളം ജില്ലാ സമ്പൂർണ സാക്ഷരതായജ്ഞം, ഈ രംഗത്ത്, ഇന്ത്യയിൽ ഇന്നോളം നടന്നിട്ടുള്ള ഏറ്റവും ബൃഹത്തായ പ്രവർത്തനമാണ് ഈ വർഷം ഗാന്ധിജയന്തി ദിനം (1989 ഒക്ടോബർ 2) ആവുമ്പോഴേക്ക് എറണാകുളം ജില്ലയെ ഇന്ത്യയിലെ ഒന്നാമത്തെ സമ്പൂർണ്ണ സാക്ഷരജില്ലയാക്കിത്തീർക്കുക എന്നതാണ് ഈ യജ്ഞത്തിൻെറ ലക്ഷ്യം.

സാക്ഷരതാ എന്നാൽ കേവലമായ അക്ഷരജ്ഞാനമല്ല. പഠിതാക്കൾക്ക് തങ്ങൾ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ചുറ്റുപാടുകളെക്കുറിച്ച് സമഗ്രമായ അവബോധം നേടാൻ സഹായിക്കുക എന്നത് സാക്ഷരതാ പ്രവർത്തനത്തിൻെറ അവിഭാജ്യഘടകമാണ്. ഈ ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടാണ് "അക്ഷരം" തയ്യാറാക്കിയിരിക്കുന്നത്.

കേന്ദ്രഗവണ്മെൻറിലെ മാനവവിഭവശേഷി മന്ത്രാലയത്തിൻെറ ധനസഹായത്തോടെ, ദേശീയ സാക്ഷരതാ മിഷൻെറ ഭാഗമായി നടപ്പാക്കുന്ന ഈ പരിപാടിക്ക് സംസ്ഥാന ഗവൺമെൻറിൻെറയും, എല്ലാ രാഷ്ട്രീയ, ബഹുജന, സന്നദ്ധ പ്രസ്ഥാനങ്ങളുടെയും തദ്ദേശസ്വയം ഭരണസ്ഥാപനങ്ങളുടെയും പരിപൂർണ്ണ സഹായം ലഭിച്ചുവരുന്നുണ്ട്.

ഈ സാക്ഷരതാ പ്രവർത്തനത്തിൻെറ ജീവൻ, പരിശീലകരായി പ്രവർത്തിക്കുന്ന പന്തീരായിരത്തോളം സന്നദ്ധഭടന്മാരാണ്. അവർക്കും പഠിക്കുന്നവർക്കുമുള്ള ഒരു മാർഗനിർദേശക രേഖമാത്രമാണ് ഈ പാഠാവലി. പഠിക്കുന്നവരുടെ താല്പര്യം, ക്ലാസിൻെറ ചുറ്റുപാട് തുടങ്ങിയവ കണക്കിലെടുത്ത് ആവശ്യമായ മാറ്റങ്ങളോടെ പാഠങ്ങൾ അവതരിപ്പിക്കാം.

സ്റ്റേറ്റ് റിസോഴ്സ് സെൻററിൻെറ മാർഗനിർദ്ദേശമനുസരിച്ച് കേരള ശാസ്ത്ര സാഹിത്യപരിഷത് പ്രവർത്തകരാണ് ഈ പാഠാവലിക്ക് രൂപം നൽകിയിട്ടുള്ളത്.

പാഠഭാഗങ്ങൾ പഠിക്കുന്നവർക്ക് വായിച്ചു കൊടുക്കുക, തുടർന്ന് അവരുടെ ജീവിതാനുഭവങ്ങളുമായി ബന്ധപ്പെട്ട് ചർച്ചകൾ നടത്തുക. ക്രമേണ അവരെ എഴുത്തിലേക്കും വായനയിലേക്കും നയിക്കുക. ഇതാണ് സാക്ഷരതാ പ്രവർത്തകർ സ്വീകരിക്കേണ്ട രീതി.

ഈ പാഠാവലിയിലെ ഓരോ പാഠവും അവതരിപ്പിക്കേണ്ടത് എങ്ങനെ എന്നു വിശദീകരിക്കുന്ന ഹാൻറ് ബുക്ക് സാക്ഷരതാപ്രവർത്തകർ സശ്രദ്ധം പഠിക്കണം എന്ന് അഭ്യർഥിക്കുന്നു.

ഈ പാഠാവലിയെക്കുറിച്ചുള്ള അഭിപ്രായങ്ങളും നിർദേശങ്ങളും സ്വാഗതം ചെയ്തു കൊള്ളുന്നു.

*എറണാകുളം*
*20-3-1989*

കെ. ആർ. രാജൻ
ജില്ലാ കളക്ടർ

# മൗലികാവകാശങ്ങൾ

**ഭരണഘടനയിൽ പറഞ്ഞിരിക്കുന്ന എല്ലാ പൌരന്മാർക്കുമുള്ള മൌലികാവകാശങ്ങളിൽ ചിലതാണ് താഴെ കൊടുത്തിരിക്കുന്നത്.**

1. നിയമത്തിനു മുൻപിൽ എല്ലാവരും സമന്മാർ ആണ്.
2. മതം, വംശം, ജാതി, ലിംഗം, ജനന സ്ഥലം എന്നിവയെഅടിസ്ഥാനമാക്കി ഒരു വിവേചനവും പാടില്ല.
3. ഏതു തരത്തിലുള്ള അയിത്താചരണവും കുറ്റകരമായിരിക്കും.
4. എല്ലാ പൌരന്മാർക്കും അഭിപ്രായ പ്രകടനത്തിനും സമാധാനപരമായി സമ്മേളിക്കാനും സംഘടിക്കുവാനും ഇന്ത്യയിൽ എവിടേയും സഞ്ചരിക്കാനും പാർക്കാനും സമ്പത്ത് ആർജിക്കാനും ഏതുതരം തൊഴിലിൽ ഏർപ്പെടാനും ഏതു മതത്തിൽ വിശ്വസിക്കാനും ആരാധന നടത്താനും സ്വാതന്ത്ര്യമുണ്ടായിരിക്കും.
5. എല്ലാ രൂപങ്ങളിലുമുള്ള അടിമപ്പണിയും കുറ്റകരമായിരിക്കും.
6. പതിന്നാലു വയസ്സാകാത്ത ഒരു കുട്ടിയെ കൊണ്ട് വ്യവസായശാലകളിൽ നിർബ്ബന്ധിച്ച് പണി ചെയ്യിക്കുവാൻ പാടില്ല.

മാത്രമല്ല,

1. എല്ലാ പൌരന്മാർക്കും ഉപജീവനമാർഗ്ഗത്തിനുള്ള അവകാശമുണ്ട്.
2. സമൂഹത്തിൻെറ സ്വത്ത് പൊതുനന്മക്ക് ഏറ്റവും ഉതകുന്ന വിധത്തിൽ വിതരണം ചെയ്യാൻ ഗവൺമെൻറിന് ചുമതലയുണ്ട്.
3. സ്വത്തിൻേറയും ഉൽപാദനോപായങ്ങളുടേയും കേന്ദ്രീകരണം ഗവൺമെൻറ് തടയേണ്ടതുണ്ട്.
4. തുല്യ ജോലിക്കും തുല്യ വേതനത്തിനും എല്ലാവർക്കും അവകാശമുണ്ട്.
5. പതിന്നാലു വയസ്സു പൂർത്തിയാകുന്നതുവരെ എല്ലാ കുട്ടികൾക്കും സൌജന്യവും നിർബ്ബന്ധിതവുമായ വിദ്യാഭ്യാസത്തിന് അവകാശമുണ്ട്.
6. തൊഴിലില്ലായ്മ, വാർധക്യം, രോഗം, അംഗവൈകല്യം എന്നിവ ഉള്ളവർക്കും ദരിദ്രർക്കും പൊതുസഹായത്തിന് വ്യവസ്ഥ ചെയ്യാൻ ഗവൺമെൻറിനു ചുമതലയുണ്ട്.



# ഉള്ളടക്കം


എല്ലാവർക്കും ആഹാരം . 1
എല്ലാവർക്കും തൊഴിൽവേണം . 2
രോഗം വരാതിരിക്കാൻ . 3
കാരണം അറിയണം . 4
ഞാൻ ആരാണ് . 5
എണ്ണാൻ പഠിക്കാം . 6
അരമുറി തേങ്ങ . 7
സൂര്യനും നമ്മളും . 8
മഹാ പ്രപഞ്ചം . 9
മാറ്റമില്ലാതൊന്നുമില്ല . 10
മനുഷ്യൻ മഹാശക്തൻ . 11
അന്നും ഇന്നും . 12
ഒറ്റയ്ക്ക് ഒന്നിനും ആവില്ല . 13
ബന്ധമില്ലാതൊന്നുമില്ല . 14
അധ്വാനത്തിൻെറ മഹത്വം . 15
കുഞ്ഞിക്കുട്ടൻെറ വീട് . 16
തുണിക്കു തീ വില . 17
കുടി വെള്ളം . 18
ഉപ്പിട്ട കഞ്ഞിവെള്ളം 19
20. ആ ബസ്സെങ്ങോട്ടാ.
21. നമ്മുടെ നാട്.
22. സ്വാതന്ത്ര്യം നേടുന്നു.
23. ലക്ഷവും കോടിയും
24. കേരളം നമ്മുടെ സംസ്ഥാനം.
25. കേരളത്തിൻെറ സമ്പത്ത്.
26. വേണം വേണം വ്യവസായം.
27. മകൻെറ കത്ത്.
28. നമ്മുടെ ജില്ല.
29. ജനങ്ങളുടെ ഭരണം.
30. നമ്മുടെ പഞ്ചായത്ത്.
31. തപാലാപ്പീസ്.
32. നമ്മുടെ സ്ക്കൂൾ.
33. മരങ്ങൾ നമ്മുടെ മിത്രങ്ങൾ.
34. സ്ത്രീ പുരുഷ സമത്വം.
35. റേഷൻ ഷോപ്പും മാവേലി സ്റ്റോറും.
36. ദാമുവിൻെറ കൂലി.
37. നല്ലൊരു നാളെ.

പാഠം 1

# എല്ലാവർക്കും ആഹാരം



ജീവിക്കാൻ ആഹാരം വേണം.
എല്ലാവർക്കും വയറു നിറയെ ആഹാരം കിട്ടുന്നുണ്ടോ? ഇല്ല. പലരും പട്ടിണിയാണ്.
നമ്മുടെ നാട്ടിൽ പട്ടിണിക്കാർ ഏറെ ഉണ്ട്.
പട്ടിണിക്ക് എന്താണ് കാരണം?
അരിയും ഗോതമ്പും പച്ചക്കറിയും ഇവിടെ ഇല്ലാഞ്ഞിട്ടാണോ?
അതോ വാങ്ങാൻ പണം ഇല്ലാഞ്ഞിട്ടോ?
ഈ നില മാറണം.
ആരും പട്ടിണി കിടക്കാൻ പാടില്ല.

ചർച്ച

എന്താണ് പട്ടിണിക്ക് കാരണം? ആരാണ് പട്ടിണി കിടക്കേണ്ടിവരുന്നത്? പട്ടിണി മാറ്റാനെന്തു വഴി?

| | | |
|---|---|---|
| അരി | ജീവിതം | വയറ് |
| ഗോതമ്പ് | ആഹാരം | പണം |
| അറിവ് | പട്ടിണി | പാടില്ല |

| | | | | |
|---|---|---|---|---|
| റ | ര | ത | വ | ഹ |

| | | |
|---|---|---|
| റവ | വര | തറ |
| ഹ | ഹ | ഹ |



കഞ്ഞിക്കുരിയരി  കിട്ടാതലയും
പഞ്ഞക്കാരുടെ നാട്ടിൽ
അതിന്നു കാരണ മറിയാതിനിയും
ഉറക്ക മരുതരുതേ
ഉറക്ക മരുതരുതേ
ഇടിവെട്ടും പോലുറച്ചു പറയുക
പട്ടിണി പാടില്ലീ നാട്ടിൽ
ഒരൊറ്റ ശബ്ദ മൊരുറച്ച ശബ്ദം
പട്ടിണി പാടില്ലീ നാട്ടിൽ.

പാഠം 2

# എല്ലാവർക്കും തൊഴിൽ വേണം



പണി ഇല്ലെങ്കിൽ കൂലി ഇല്ല. കൂലി കിട്ടാതെ എങ്ങനെ ജീവിക്കും? പണി ചെയ്യാൻ കഴിവുള്ള എല്ലാവർക്കും തൊഴിൽ വേണം. പക്ഷേ എല്ലാവർക്കും തൊഴിൽ കിട്ടുന്നില്ല. പഠിച്ചവർക്കു പോലും തൊഴിൽ ഇല്ല. ലക്ഷക്കണക്കിന് ആളുകൾ തൊഴിൽ ഇല്ലാതെ ഉഴലുന്നു. ഈ സ്ഥിതി മാറണം.

എങ്കിലേ നാടിനു മോചനം ഉണ്ടാകൂ

ചർച്ച:

തൊഴിലില്ലായ്മക്ക് കാരണം എന്ത്? അത് എങ്ങനെ തടയാം?

| | | |
|---|---|---|
| നാട് | പഠനം | വേണം |
| പണി | മോചനം | പണം |
| കൂലി | തൊഴിൽ | മാറണം |

| പ | ന | മ |
|---|---|---|

| പന | പത | മന | പറവ |
|---|---|---|---|



പണിയില്ലാപ്പട പെരുകും നാടിനു
മോചനമില്ലെന്നറിയുക നാം
പണിയെത്തിക്കു കൈകളിലെല്ലാം
പട്ടിണിയില്ലാതാവട്ടെ.

പാഠം. 3

# രോഗം വരാതിരിക്കാൻ



ജീവിക്കാൻ പണിയെടുക്കണം.
പണിയെടുക്കാൻ ആരോഗ്യം വേണം.
ആരോഗ്യം ഉണ്ടാകാൻ എന്തെല്ലാം വേണം?
പോഷകാഹാരം, ശുദ്ധമായ വെള്ളം, വൃത്തിയുള്ള ചുറ്റുപാട്, മനസ്സമാധാനം, വിശ്രമം - ഇതെല്ലാം വേണം. ലോകത്തിൽ പകുതിപേർക്കും ഇതൊന്നും കിട്ടുന്നില്ല. ഇത് ശരിയല്ല. എല്ലാവർക്കും ഇതെല്ലാം കിട്ടാറാകണം.

ആരോഗ്യമില്ലെങ്കിൽ രോഗം വരാൻ എളുപ്പമാണ്. രോഗം വന്നാൽ ചികിത്സിക്കണം. പക്ഷേ രോഗം വരാതെ നോക്കുകയാണ് വേണ്ടത്. അതിനുള്ള അറിവും കഴിവും നമുക്കുണ്ടാകണം.

**ചർച്ച:**

നമുക്കിടയിൽ സാധാരണയായി കണ്ടുവരുന്ന രോഗങ്ങൾ എന്തൊക്കെയാണ്?
അവക്കു കാരണമെന്താണ്?
എങ്ങനെ രോഗം വരാതെ നോക്കാം?

| | | | |
|---|---|---|---|
| അറിവ് | കഴിവ് | ആഹാരം | ആരോഗ്യം |
| മാറാൻ | വരാതെ | വേണം | രോഗം. |

| | | | |
|---|---|---|---|
| അ | ആ | അം | ആം |
| റ | റാ | റം | റാം |

റ് + ആ → റാ    വ് + അം → വം    ര് + ആം → രാം

ര് + ആ → രാ    ത് + അം → തം    മ് + ആം → മാം

| | | | |
|---|---|---|---|
| ത | താ | തം | താം |
| പ | പാ | പം | പാം |
| ന | നാ | നം | നാം |
| വ | വാ | വം | വാം |

| | | | |
|---|---|---|---|
| അറ | ആന | ആമം | ആവാം |
| വര | വാര | വാരം | വരാം |
| തറ | താര | താരം | തരാം |

| | |
|---|---|
| നര | വരാം |
| രമ | പാടാം |
| പത | വാരാം |

പാഠം. 4

# കാരണം അറിയണം



ആരും പട്ടിണി കിടക്കരുത്. എല്ലാവർക്കും തൊഴിൽ വേണം. എല്ലാവർക്കും ആരോഗ്യം ഉണ്ടാകണം. ഇതാണ് നമ്മുടെ ലക്ഷ്യം.

പക്ഷേ നമ്മുടെ കൂട്ടത്തിൽ പട്ടിണിക്കാരില്ലേ? തൊഴിൽ ഇല്ലാത്തവരില്ലേ? പട്ടിണിക്കും തൊഴിലില്ലായ്മക്കും രോഗത്തിനും ഒക്കെ കാരണം എന്താണ് എന്ന് അറിയണം. കാരണം അറിയാതെ പരിഹാരം കാണാൻ ആവില്ല. ചോദ്യം ചോദിക്കാതെ ഉത്തരം കിട്ടില്ല. കാരണം അറിയാനും പരിഹാരം കണ്ടെത്താനും നമുക്കു കഴിയണം. അതിനാണ് നാം പഠിക്കുന്നത്.

നമുക്കു പഠിക്കാൻ കഴിയില്ലേ?

കഴിയും. തീർച്ച.

| | | |
|---|---|---|
| ചോദ്യം<br>ഉത്തരം<br>കാരണം | പരിഹാരം<br>പഠിക്കണം<br>കണ്ടെത്തണം | പഠനം<br>കഴിയും<br>തീർച്ച |

# ഉ ഊ ഇ ഈ

ു ൂ ി ീ

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| റു | റൂ | മു | മൂ | വു | വൂ | രു | രൂ | പു | പൂ |
| റി | റീ | മി | മീ | വി | വീ | രി | രീ | പി | പീ |

| | | | |
|---|---|---|---|
| പുര<br>മുന<br>തര | പൂരം<br>തരൂ<br>വരൂ | മതി<br>പൂരി<br>തറി | വീതി<br>വീതം<br>രീതി |

ഉരി അരി തരൂ
ആറു പൂരി തരൂ
അതു മതി



ഓരോ ചെറു ചെറു വസ്തുവിലും
വിരൽ തൊട്ടു തൊട്ടങ്ങു ചോദിക്കൂ
എങ്ങനെയിതു കിട്ടീ നിങ്ങൾക്ക്....?

പാഠം. 5

# ഞാൻ ആരാണ്







ഞാൻ ഗോപാലൻ. പൂവത്തൂർ എന്നാണ് എൻെറ വീട്ടുപേർ. എൻെറ വീട്ടിൽ ഞങ്ങൾ ഒൻപതു പേരുണ്ട്. അതിൽ ഒരാളാണ് ഞാൻ.
കിടങ്ങൂർ വാർഡിലാണ് എൻെറ വീട്.

ഞങ്ങളുടെ വാർഡിൽ ഇരുന്നൂറ്റി എൺപത്തി ആറ് വീടുണ്ട്.
അതിൽ ഒന്നാണ് ഞങ്ങളുടെ വീട്.

തുറവൂർ പഞ്ചായത്തിലെ ഒൻപത് വാർഡിൽ ഒന്നാണ് കിടങ്ങൂർ.

അങ്കമാലി ബ്ലോക്കിലെ ഒൻപതു പഞ്ചായത്തിൽ ഒന്നാണ് തുറവൂർ പഞ്ചായത്ത്.

എറണാകുളം ജില്ലയിലെ പതിനഞ്ച് ബ്ളോക്കിൽ ഒന്നാണ് അങ്കമാലി ബ്ളോക്ക്.

കേരള സംസ്ഥാനത്തിലെ പതിന്നാല് ജില്ലയിൽ ഒന്നാണ് എറണാകുളം.

ഇന്ത്യാ രാജ്യത്തിലെ ഇരുപത്തഞ്ച് സംസ്ഥാനത്തിൽ ഒന്നാണ് കേരളം.

ഇത് ഗോപാലൻെറ കാര്യം.

ഇനി നിങ്ങൾ ഓരോരുത്തരുടേയും കാര്യം പറയൂ.

| | | | | |
|---|---|---|---|---|
| ഞാൻ | വീട് | പഞ്ചായത്ത് | ജില്ല | രാജ്യം |
| ഞങ്ങൾ | വാർഡ് | ബ്ളോക്ക് | സംസ്ഥാനം | നമ്മൾ |

**ചർച്ച:**

ഇന്ത്യ, കേരളം, ജില്ല എന്നിവയുടെ മാപ്പുകൾ ഉപയോഗിച്ച് ചർച്ച, മറ്റു സംസ്ഥാനങ്ങൾ, മറ്റു ജില്ലകൾ, പഞ്ചായത്തുകൾ

ഇന്ത്യയിലെ ജനസംഖ്യ, കേരളത്തിലെ ജനസംഖ്യ, ജില്ലയിലെ ജനസംഖ്യ





| ട | ഠ | ണ | സ |
|---|---|---|---|
| പടം<br>പാടി<br>ആടി | പഠനം<br>പാഠം<br>മഠം | അണ<br>അരണ<br>മണി | വസതി<br>അവസരം<br>സമരം |

മാറണം

അവസരം തരണം

ആടണം പാടണം

സമരം

ഓരോരുത്തരും പൂരിപ്പിച്ചു പറയുക

ഇന്ത്യാ രാജ്യത്തിലെ 25 സംസ്ഥാനങ്ങളിൽ ഒന്നാണ് ——————

കേരള സംസ്ഥാനത്തിലെ 14 ജില്ലകളിൽ ഒന്നാണ് ——————

ഈ ജില്ലയിലെ 15 ബ്ളോക്കുകളിൽ ഒന്നാണ് ——————

—————— ബ്ളോക്കിലെ —————— പഞ്ചായത്തുകളിലൊന്നാണ് ——————

പാഠം. 6

# എണ്ണാൻ പഠിക്കാം




## എണ്ണം എഴുതാം



10, 20, 30, 40, 50, 60, 70, 80, 90, 100

9 + 1 = 10    4 + 6 = 10

8 + 2 = 10    3 + 7 = 10

7 + 3 = 10    2 + 8 = 10

6 + 4 = 10    1 + 9 = 10

5 + 5 = 10

പാഠം. 7

# അര മുറി തേങ്ങ



ഒരു തേങ്ങ



അര മുറി

ഒരു തേങ്ങയുടെ പകുതിയാണ് അരമുറി തേങ്ങ.

1 രൂപ







$^1/_2$ രൂപ

രണ്ടിൽ ഒന്ന് $^1/_2$

ഭൂമിയുടെ $^2/_3$ കടലാണ്.

$^2/_3$



$^1/_3$



$^1/_2$



$^2/_5$



$^3/_5$







പാഠം. 8

# സൂര്യനും നമ്മളും




നമ്മുടെ രാജ്യമാണ് ഇന്ത്യ.
ഇന്ത്യ ഏഷ്യാ വൻകരയിലെ ഒരു രാജ്യമാണ്.
നാം ജീവിക്കുന്നത് ഭൂമിയിലാണ്.

ഭൂമിയുടെ രൂപം ഉരുണ്ട മത്തങ്ങ പോലെ ആണ്.
ഭൂമിയുടെ മൂന്നിൽ രണ്ടു ഭാഗം കടൽ ആണ്. മൂന്നിൽ ഒരു ഭാഗം കരയും. കരയെ ഏഴു ഭാഗങ്ങളായി തിരിച്ചിരിക്കുന്നു. അതിൽ ഒന്നാണ് ഏഷ്യ.. ഏഷ്യയിലെ പല രാജ്യങ്ങളിൽ ഒന്നാണ് ഇന്ത്യ.

സൂര്യനെ ചുറ്റുന്ന ഒൻപത് ഗ്രഹങ്ങളുണ്ട്. അതിൽ ഒന്നാണ് ഭൂമി. ഭൂമിയെ ചുറ്റുന്ന ഒരു ഉപഗ്രഹമാണ് ചന്ദ്രൻ.

സൂര്യൻ ഒരു നക്ഷത്രം ആണ്. അത് നമുക്ക് ചൂടും വെളിച്ചവും തരുന്നു.

സൂര്യനും അതിനെ ചുറ്റുന്ന ഒൻപതു ഗ്രഹങ്ങളും ഉപഗ്രഹങ്ങളും ചെറു ഗ്രഹങ്ങളും ഒക്കെ കൂടിയാൽ അതിന് സൗരയൂഥം എന്ന് പറയുന്നു.

ചർച്ച:

ഭൂഗോളവും ഭൂപടവും കാണിച്ച് ചർച്ച. വൻ കരകളും അയൽ രാജ്യങ്ങളും പരിചയപ്പെടുന്നു. സൂര്യൻ, നവഗ്രഹങ്ങൾ എന്നിവയെപ്പറ്റി ചർച്ച

| | | | | |
|---|---|---|---|---|
| രാജ്യം | കര | ഗ്രഹം | സൂര്യൻ | സൗരയൂഥം |
| ഇന്ത്യ | ഏഷ്യ | ഭൂമി | നക്ഷത്രം | ചൂട് |

| ക | ച | ല |
|---|---|---|
| കര | ചിരവ | തല |
| കൂര | ചവണ | മാല |
| കട | ചീര | കലം |
| കടല | ചാണകം | പാലം |

ചീര നടണം. കൂലി തരാം.
അരി പലതരം. രുചി പലതരം



ചലനം ചലനം പ്രപഞ്ചസത്യം
മാനവനിതു കേട്ടുണരട്ടേ
ഉണരട്ടേ ഉണരട്ടേ
പ്രപഞ്ചമാകെ ഉണരട്ടേ

പാഠം 9

# മഹാപ്രപഞ്ചം



ഭൂമിയുടെ ഏറ്റവും അടുത്ത നക്ഷത്രമാണ് സൂര്യൻ.

അടുത്ത് എന്നു പറഞ്ഞാൽ തൊട്ടടുത്തൊന്നുമല്ല കേട്ടോ

ഭൂമിയിൽനിന്നും സൂര്യനിലേക്ക് 15 കോടി കിലോമീറ്റർ ദൂരമുണ്ട്. മറ്റു നക്ഷത്രങ്ങൾ ഇതിലും വളരെവളരെ അകലെയാണ്. രാത്രി മാനത്തു കാണുന്ന ചില നക്ഷത്രങ്ങളാണ് അശ്വതി, ഭരണി, കാർത്തിക, മേടം, ഇടവം, മിഥുനം തുടങ്ങിയവ. ഇവയിൽ പലതും സൂര്യനേക്കാൾ വളരെ വലുതാണ്.

കോടിക്കണക്കിന് നക്ഷത്രങ്ങളുള്ള ഒരു നക്ഷത്രകുടുംബത്തിലെ അംഗമാണ് സൂര്യൻ.

ഈ നക്ഷത്രകുടുംബത്തിന് ആകാശഗംഗ എന്നുപറയുന്നു. ആകാശഗംഗയെ പോലെ കോടികോടി നക്ഷത്രകുടുംബങ്ങളുണ്ട്.

കോടിക്കണക്കിന് നക്ഷത്രകുടുംബങ്ങൾ, അവയിൽ ഓരോന്നിലും കോടി കോടി കണക്കിനു നക്ഷത്രങ്ങൾ, അവയിൽ പലതിനു ചുറ്റും ഗ്രഹങ്ങൾ, അവയ്ക്ക് ചുറ്റും ഉപഗ്രഹങ്ങൾ ഇവയെല്ലാം ചേർന്നതാണ് പ്രപഞ്ചം.

നാം മനുഷ്യർ ഈ മഹാപ്രപഞ്ചത്തിന്റെ ഭാഗമാണ്.

*ചർച്ച:*

ആകാശഗംഗ, സൗരയൂഥം, ഭൂമി, വൻകരകൾ, ഏഷ്യ, ഇന്ത്യ ഇവയെക്കുറിച്ച് ചർച്ചചെയ്യുന്നു.

ടെലസ്കോപ്പുപയോഗിച്ച് നക്ഷത്രനിരീക്ഷണം നടത്തുക.

ആകാശഗംഗ, മറ്റു ഗാലക്സികൾ ഇവയുടെ ചിത്രങ്ങൾ കാണിച്ച് ചർച്ച.

| | | |
|---|---|---|
| നക്ഷത്രകുടുംബം | നക്ഷത്രക്കൂട്ടം | കോടി |
| ആകാശഗംഗ | പ്രപഞ്ചം | അശ്വതി |

| ർ | ൽ | ൻ | ൾ | ൺ |
| --- | --- | --- | --- | --- |
| അവർ | കടൽ | മീൻ | വാൾ | കൂൺ |
| കവർ | തൂവൽ | അവൻ | ഇതൾ | ചാൺ |
| കിണർ | ആൽമരം | മകൻ | അവൾ | തൂൺ |
| പർവതം | പാൽ | വൻകര | മകൾ | മൺതരി |

| ഗ | ശ |
| --- | --- |
| ഗംഗ | പശ |
| ഗാനം | മീശ |
| അഗതി | ആശാൻ |

വാഹന ഗതാഗതം
അവശ കലാകാരൻ
ആകാശഗംഗ കാണാൻ വരൂ

കണക്കു ചെയ്യുക

| | |
| --- | --- |
| 10 + 10 = 20 | 60 + 10 = 70 |
| 20 + 10 = 30 | 70 + 10 = 80 |
| 30 + 10 = 40 | 80 + 10 = 90 |
| 40 + 10 = 50 | 90 + 10 = 100 |

പാഠം 10

# മാറ്റമില്ലാതൊന്നുമില്ല



ഭൂമി എപ്പോഴും കറങ്ങിക്കൊണ്ടിരിക്കുന്നു.

അത് സൂര്യനുചുറ്റും സഞ്ചരിക്കുന്നുമുണ്ട്.

ഭൂമി മാത്രമല്ല സൂര്യനും മറ്റു നക്ഷത്രങ്ങളും ചലിച്ചുകൊണ്ടിരിക്കുന്നു.

ഭൂമിയുടെ കറക്കത്തിൻെറ ഫലമായിട്ടാണ് രാത്രി പകലായും, പകൽ രാത്രിയായും മാറുന്നത്. ഭൂമി സൂര്യനെ ചുറ്റുന്നതു കൊണ്ടാണ് തണുപ്പുകാലം വേനൽക്കാലമായും, വേനൽക്കാലം വർഷകാലമായും മാറുന്നത്. ശരീരത്തിൽ ഉണ്ടാകുന്ന മാറ്റങ്ങൾ മൂലമാണ് ശിശു ബാലനായും ബാലൻ യുവാവായും യുവാവ് വൃദ്ധനായും മാറുന്നത്. ഇതുപോലെ വിത്തു തൈ ആയും തൈ മരമായും മാറുന്നു. നമുക്കുചുറ്റുമുള്ള എല്ലാം മാറിക്കൊണ്ടിരിക്കുന്നു.

എല്ലാം ചലിച്ചുകൊണ്ടിരിക്കുന്നു.

ചലനം ഇല്ലാതെ ഒന്നുമില്ല. മാററം ഇല്ലാതെ ഒന്നുമില്ല.

| | | | | |
|---|---|---|---|---|
| ശിശു | ബാലൻ | യുവാവ് | വൃദ്ധൻ | ചലനം |
| വിത്ത് | തൈ | മരം | രാത്രി പകൽ | മാറ്റം |

*ചർച്ച:*

കെട്ടിടങ്ങൾ ചലിക്കുന്നുണ്ടോ?

പർവ്വതങ്ങൾ ചലിക്കുന്നുണ്ടോ?

ചലിക്കാത്തതായി എന്തെങ്കിലും ഉണ്ടോ?

മൈക്രോസ്കോപ്പ് ഉപയോഗിച്ച് രോഗാണുക്കളുടെ ചലനം മനസ്സിലാക്കുക.

| | | |
|---|---|---|
| എ | ഏ | ഐ |
| െ | േ | ൈ |
| കെ | കേ | കൈ |

| | | |
|---|---|---|
| എരുമ | ഏല | കൈ |
| എലി | ഏലം | തൈലം |
| പെൺ | തേൻ | പൈതൽ |
| കെണി | ചേരി | മൈതാനം |
| വെടി | വേണം | കൈത |

ഏണി ചാരി കേറി വരൂ. പൈതൽ കേററുതേ



ഏലേലയ്യ ഏലേല
ഏലേലയ്യ ഏലേല
ഐലസമാലാ കേറിപ്പോട്ടെ
ഐലസമാലാ ഏലേല.

പാഠം 11

# മനുഷ്യൻ മഹാശക്തൻ



ഈ മഹാപ്രപഞ്ചത്തിൽ ഭൂമിയിൽ മാത്രമേ ജീവികൾ ഉള്ളതായി അറിയൂ.

ഭൂമിയിൽ എന്തെല്ലാംതരം ജീവികളാണ്!

വെള്ളത്തിലുള്ള ജീവികൾ, കരയിലുള്ള ജീവികൾ, വലുതും ചെറുതുമായ ജീവികൾ, പറക്കുന്ന ജീവികൾ, ഇഴയുന്ന ജീവികൾ. ഇക്കൂട്ടത്തിൽ ഏറ്റവും ബുദ്ധിശക്തിയുള്ളത് മനുഷ്യനാണ്.

മനുഷ്യൻ തൻെറ കഴിവുകൊണ്ട് പ്രകൃതിശക്തികളെ കീഴടക്കി. മറ്റു മൃഗങ്ങളെ മെരുക്കി. തീ ഉണ്ടാക്കി. തണുപ്പകറ്റി, ആഹാരം പാകംചെയ്തു. ചക്രം ഉണ്ടാക്കി, ദൂരം താണ്ടി. കപ്പൽ ഉണ്ടാക്കി, കടൽ കടന്നു.

വിമാനം ഉണ്ടാക്കി, പറക്കാൻ തുടങ്ങി. റോക്കറ്റുനിർമ്മിച്ച് ചന്ദ്രനിലിറങ്ങി.
കാടുവെട്ടി കൃഷിചെയ്തു. മണ്ണിനടിയിൽനിന്നും ഇരുമ്പും കൽക്കരിയും കുഴിച്ചെടുത്തു. യന്ത്രങ്ങളുണ്ടാക്കി വ്യവസായങ്ങൾ വളർത്തി. അങ്ങനെ മനുഷ്യൻ മഹാശക്തനായി.

മനുഷ്യൻ ഈ നേട്ടങ്ങൾ കൈവരിച്ചത് എങ്ങനെ എന്ന് നാം അറിയണം.

ചർച്ച :

ഭൂമിയിലെ ജീവി വൈവിധ്യം. മനുഷ്യനും മറ്റു മൃഗങ്ങളും തമ്മിലുള്ള വ്യത്യാസങ്ങൾ. മനുഷ്യൻെറ മഹത്തായ നേട്ടങ്ങൾ.

| | | |
|---|---|---|
| ബുദ്ധിശക്തി | കടൽകടന്നു | കപ്പൽ |
| പ്രകൃതിശക്തി | കീഴടക്കി | മൃഗങ്ങൾ |
| പ്രപഞ്ചം | പറന്നു | കൃഷിചെയ്തു |

| ദ | ധ | ഭ |
|---|---|---|
| ദാസൻ | സാധു | ഭൂമി |
| ഗദ | ധനു | ഭാരം |
| ദീനം | അവധി | ലാഭം |
| ദൂരം | അധികാരം | ഭരണം |
| ദിനം | സാവധാനം | ഭീമൻ |

**മദനൻ** **ധീരൻ** **അഭിമാനം**

എരുമ സാധു
ഗംഗാധരൻ അഭിമാനി
അപകടം മാറി
സമാധാനമായി



പാഠം 12

# അന്നും ഇന്നും



പണ്ടത്തെ മനുഷ്യർ ജീവിച്ചിരുന്നത് നമ്മെപ്പോലെ അല്ല. അന്ന് കൃഷിയും വ്യവസായവും ഉണ്ടായിരുന്നില്ല. വീടുപോലും ഉണ്ടായിരുന്നില്ല. അവർ കാട്ടിലാണ് ജീവിച്ചിരുന്നത്.

കായ്കനികളായിരുന്നു ആഹാരം. കല്ലുകൊണ്ട് പണിയായുധങ്ങൾ ഉണ്ടാക്കി.

ചുറ്റുപാടുകളുമായി മല്ലിട്ട് മനുഷ്യർ പുരോഗതി നേടി. വേട്ടയാടാൻ പഠിച്ചു. കൃഷി ആരംഭിച്ചു. പുഴക്കരയിൽ സ്ഥിരതാമസം തുടങ്ങി. ക്രമേണ ഗ്രാമങ്ങളും പട്ടണങ്ങളും രാജ്യങ്ങളും ഉണ്ടായി.

ജന്മിയും രാജാവും പട്ടാളവും ഉണ്ടായി.

കാലം മാറി — ഭരണരീതിയും മാറി.

ഇന്ന് രാജാക്കന്മാരില്ല. ജനങ്ങൾ തിരഞ്ഞെടുക്കുന്നവരാണ് ഭരണം നടത്തുന്നത്. ഇതിന് ജനാധിപത്യം എന്നുപറയുന്നു.

ചർച്ച:

1. പണ്ടുകാലത്തെ മനുഷ്യർ എങ്ങനെയാണു ജീവിച്ചിരുന്നത്.
2. പഴയകാലത്തുനിന്നു ഇന്നത്തെ കാലത്തേക്കുള്ള മാറ്റത്തിൻെറ കഥ ചുരുക്കി വിവരിക്കുക.

| | | |
|---|---|---|
| അടിമ | ജന്മി | പോരാട്ടം |
| ഉടമ | പട്ടാളം | പുരോഗതി |
| വേട്ട | കൃഷി | വ്യവസായം |

| യ | ഷ | ക്+റ=ക്ര | ചക്രം |
|---|---|---|---|
| കയർ | കഷായം | ത്ര | പുത്രൻ |
| പയർ | വിഷമം | ഗ്ര | ഗ്രാമം |
| വായന | റേഷൻ | വ്ര | വ്രതം |
| മായം | വേഷം | പ്ര | പ്രകാശം |
| പായൽ | മഷി | ജ്ര | വജ്രം |

പത്രപാരായണം ഗ്രാമചരിത്രം

അക്രമം അരുത്.



പാഠം 13

# ഒറ്റയ്ക്ക് ഒന്നിനും ആവില്ല

കാലത്ത് മിക്കവർക്കും ഒരു ഗ്ലാസ് ചായ വേണം. ഇതിന് അടുപ്പിൽ തീ കൂട്ടണം. ഈ ആവശ്യത്തിന് നാം ആരോടൊക്കെ കടപ്പെട്ടിരിക്കുന്നു?

തീപ്പെട്ടി തന്ന കടക്കാരനോട്.

കടയിൽ തീപ്പെട്ടിയെത്തിച്ച ആളോട്.

തീപ്പെട്ടി ഉണ്ടാക്കിയ തൊഴിലാളികളോട്.

തീപ്പെട്ടിക്ക് മരം വെട്ടി അറുത്തവരോട്.

മരുന്ന് ഉണ്ടാക്കിയ ഫാക്റ്ററി തൊഴിലാളിയോട്.

ചിത്രം അച്ചടിച്ച പ്രസ് തൊഴിലാളിയോട്.

അച്ചടിയന്ത്രം ഉണ്ടാക്കിയവരോട്.

ഫാക്റ്ററികൾക്ക് പണം നല്കുന്ന ബാങ്കുകാരോട്.

അങ്ങിനെയങ്ങിനെ ആരോടെല്ലാം



നിസ്സാരമായ തീപ്പെട്ടി ഉരക്കുമ്പോൾ
ഇത്രയധികം പേരോട് ബന്ധപ്പെട്ടാണ്
തീപ്പെട്ടി ഉണ്ടാക്കുന്നതെന്ന കാര്യം
ഓർമ്മിക്കാറുണ്ടോ?

പഞ്ചസാരയുടെയും ചായപ്പാത്രത്തിൻേറയും ഒക്കെ കഥ ഇതുതന്നെ.

വസ്ത്രം, ഭക്ഷണം, വീട് എല്ലാം അനവധി മനുഷ്യരുടെ കൂട്ടായ അധ്വാനഫലമാണ്.

ഒരാൾക്കും ഒറ്റയ്ക്ക് ജീവിക്കാനാവില്ല.

പരസ്പരം സഹകരിച്ചുകൊണ്ടാണ് മനുഷ്യൻ ശക്തനായത്.

**ചർച്ച:**

എല്ലാം പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. പലതരം പരസ്പരബന്ധങ്ങൾ ചർച്ചചെയ്യുക. തേയില, പഞ്ചസാര, പാത്രം, വസ്ത്രം മുതലായവയുടെ കാര്യത്തിലുള്ള പരസ്പര ബന്ധ ചങ്ങല ചർച്ചചെയ്യുക. പ്രപഞ്ചത്തിലുള്ള എല്ലാംതന്നെ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു എന്ന് ചർച്ചയിലൂടെ ഉരുത്തിരിഞ്ഞു വരട്ടെ.

| | | | | |
|---|---|---|---|---|
| ബന്ധം | കടപ്പാട് | പരസ്പരം | സഹകരണം | ബാങ്ക് |
| തീപ്പെട്ടി | അച്ചടി | ഫാക്റ്ററി | തൊഴിലാളി | അധ്വാനം |



| ഒ | ഓ | ഔ |
|---|---|---|
| കൊ | കോ | കൗ |
| പൊ | പോ | പൗ |
| ഒരുമ | ഓല | ഔഷധം |
| കൊടി | കോടാലി | കൗമാരം |
| പൊടി | പോരാടി | പൗരൻ |

ആടലോടകം ഒരു ഔഷധച്ചെടി.

കാവിൽ കൊടി കയറി.

പൂരം പൊടി പാറി.

പാഠം 14

# ബന്ധമില്ലാതൊന്നുമില്ല



നമുക്കുചുറ്റുമുള്ള എല്ലാം പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. സൂര്യനും സൂര്യനെ ചുറ്റുന്ന ഭൂമിയും ഭൂമിയെ ചുറ്റുന്ന ചന്ദ്രനും തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നു. സൂര്യനും ഭൂമിയിലെ ജീവജാലങ്ങളും തമ്മിൽ ബന്ധമുണ്ട്.

പുല്ലുതിന്നുന്ന പുൽച്ചാടി. പുൽച്ചാടിയെ തിന്നുന്ന തവള. തവളയെ തിന്നുന്ന പാമ്പ്. പാമ്പിനെ തിന്നുന്ന പരുന്ത്. ചത്ത പരുന്തിനെ മണ്ണോടുചേർക്കുന്ന സൂക്ഷ്മജീവികൾ. ഇവ എല്ലാംതന്നെ തമ്മിൽ തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നു. മണ്ണും ചെടിയും തമ്മിലും ചെടിയും പൂമ്പാറ്റയും തമ്മിലും ബന്ധമുണ്ട്. വായുവും വെള്ളവും മത്സ്യവും വെള്ളത്തിലെ സൂക്ഷ്മജീവികളും എല്ലാം എല്ലാം ബന്ധപ്പെട്ടിരിക്കുന്നു. മാറ്റമില്ലാതൊന്നുമില്ല എന്നതുപോലെ പറയാവുന്ന ഒരു ചൊല്ലാണ് ബന്ധമില്ലാതൊന്നുമില്ല എന്നതും.

**ചർച്ച:**

വിവിധങ്ങളായ പരസ്പരബന്ധങ്ങൾ പരിശോധിക്കുക. ഉദാ: സൂര്യനും മനുഷ്യനും തമ്മിലുള്ള ബന്ധം; കൂട്ടായ്മയുടെ പ്രാധാന്യം.

പരമാവധി വലിയ പരസ്പരബന്ധ ചങ്ങല തയ്യാറാക്കുവാൻ പ്രേരിപ്പിക്കുക.

| | | | |
|---|---|---|---|
| ബന്ധം | പരസ്പരം | മത്സ്യം | |
| പുൽച്ചാടി | തവള | പാമ്പ് | പരുന്ത് |

| മ്പ | സ്പ | ക്ക | ച്ച |
|---|---|---|---|
| പമ്പ<br>തുമ്പ<br>പാമ്പ് | ആസ്പത്രി<br>സ്പർശനം<br>പരസ്പരം | ചക്ക<br>അക്കം<br>മൂക്ക് | ഈച്ച<br>പൂച്ച<br>ചർച്ച |

| ട്ട | ത്ത | പ്പ |
|---|---|---|
| പട്ടം<br>കുട്ടൻ<br>വട്ടി<br>പട്ടണം | തത്ത<br>മത്തൻ<br>കത്ത്<br>ചാത്തപ്പൻ | പപ്പടം<br>അപ്പു<br>കപ്പ<br>കാപ്പി |

പാമ്പു കടിച്ചു പേടി അരുത്.

ഉടൻ ചികിത്സ.

കണക്കുചെയ്യുക.

ഒരു തീപ്പെട്ടിയുടെ വില = 25 പൈസ.

നാലു തീപ്പെട്ടിയുടെ വില = 4×25 = 100 പൈസ.

100 പൈ = 1 രൂപ

ഒരു ഡസൻ തീപ്പെട്ടിയുടെ വില = 25×12 = 300 പൈസ.

300 പൈസ = 3 രൂപ

ക്രിയചെയ്യുക.

8×4 = . . . . . . . . . . . . . . . . .

6×6 = . . . . . . . . . . . . . . . . .

10×5 = . . . . . . . . . . . . . . . . .

പാഠം 15

# അധ്വാനത്തിൻെറ മഹത്വം



മനുഷ്യൻെറ എല്ലാ നേട്ടത്തിനും കാരണം അധ്വാനിക്കുവാനുള്ള കഴിവാണ്. മണ്ണിൽ പൊന്നു വിളയിക്കുന്നതും കടലിലെ മീനിനെ കുടിലിൽ എത്തിക്കുന്നതും മണ്ണിനടിയിലുള്ള ഇരുമ്പും ചെമ്പും എണ്ണയും മുകളിലെത്തിക്കുന്നതും അധ്വാനമാണ്. അണക്കെട്ടും ഫാക്റ്ററിയും റോഡും പാലവും എല്ലാമെല്ലാം അനേകം മനുഷ്യരുടെ അധ്വാനഫലമാണ്. മനുഷ്യൻ കൈകൊണ്ടും ബുദ്ധികൊണ്ടും അധ്വാനിക്കുന്നു. ബുദ്ധികൊണ്ട് പണിയെടുക്കുന്നവർ കേമന്മാനും കൈകൊണ്ടു പണിയെടുക്കുന്നവർ മോശക്കാരും ആണെന്ന് പലർക്കും ധാരണയുണ്ട്. ഇതു ശരിയല്ല. രണ്ടുതരം അധ്വാനവും പ്രധാനം തന്നെ.

*ചർച്ച:*

അധ്വാനമാണ് സമ്പത്ത് എന്ന് ചർച്ചയിൽ കൂടി വ്യക്തമാക്കുക.

| | | |
|---|---|---|
| അധ്വാനം | വിള | കായികാധ്വാനം |
| സമ്പത്ത് | ബുദ്ധി | മാനസികാധ്വാനം |

| ള | ്വ |
|---|---|
| കേരളം | അധ്വാനം |
| മലയാളം | പക്വത |
| ഓളം | സ്വാദ് |
| വളം | മഹത്വം |
| വളരെ | സ്വരം |

കേരളം വളരണം താളമേളം ഉയരണം

സ്വാദ് വേണം



പാഠം 16

# കുഞ്ഞിക്കുട്ടന്റെ വീട്



കുഞ്ഞിക്കുട്ടന്റെ വീട് ചെറുതാണ്. ഓലമേഞ്ഞ വീട്. വൃത്തിയുള്ള വീട്. നിലം ചാണകം മെഴുകി വെടുപ്പാക്കിയിരിക്കുന്നു. അകത്ത് നല്ല കാറ്റും വെളിച്ചവും. അടുക്കളയിൽനിന്നുള്ള വെള്ളം തെങ്ങിൻതടത്തിലേക്ക് വിടുന്നു. അടുക്കളയിൽ പുകയില്ലാത്ത അടുപ്പാണ്. വീട്ടിൽ നിന്ന് അല്പം വിട്ട് കക്കൂസുണ്ട്. വീടും ചുറ്റുപാടും വൃത്തിയാക്കിവക്കുന്നതിൽ കുഞ്ഞിക്കുട്ടനും ഭാര്യയ്ക്കും നിർബ്ബന്ധമുണ്ട്. അതുകൊണ്ട് അവിടെ ഈച്ചയും കൊതുകും ഇല്ല. കുട്ടികൾക്ക് ചൊറിയും ചിരങ്ങും വയറിളക്കവും ഇല്ല. വീട് അന്തസ്സും പണക്കൊഴുപ്പും കാട്ടാനല്ല. താമസിക്കാനാണ്.

സ്വന്തമായി വീടില്ലാത്തവർ ഏറെയുണ്ട്. അവർ പെരുവഴിയിലും കടത്തിണ്ണയിലും മരത്തണലിലും കഴിയുന്നു. അവർക്കും വീടുണ്ടാവണം.

*ചർച്ച:*

വീട് അന്തസ്സുകാണിക്കാനല്ല. താമസിക്കാനാണ്. നമ്മുടെ പാർപ്പിടപ്രശ്നം.

| | | |
|---|---|---|
| വീട് | കക്കൂസ് | വീടില്ലാത്തവർ |
| വൃത്തി | ഈച്ച | പെരുവഴി |
| ഭാര്യ | നിർബ്ബന്ധം | അന്തസ്സ്. |

| ഞ | ഞ്ഞ | ന്ത | സ്സ |
| --- | --- | --- | --- |
| ഞാൻ | കഞ്ഞി | ചന്തം | അന്തസ്സ് |
| ഞാൺ | മഞ്ഞൾ | പന്തം | വയസ്സൻ |
| ഞായർ | പഞ്ഞം | കാന്തം | അസ്സൽ |
| ഞാവൽ | ഊഞ്ഞാൽ | ചിന്ത | ബസ്സ് |
| ഞാഞ്ഞൂൾ | തെരഞ്ഞെടുപ്പ് | കുന്തം | മനസ്സ് |

ഞായർ അവധി
പന്തം കൊളുത്തി
കഞ്ഞി കുടിച്ചു
തെരഞ്ഞെടുപ്പുകാലം ആയി.
വയസ്സൻ ചന്തയിൽ പോയി.



പാഠം 17

# തുണിക്ക് തീവില



സന്തോഷ് കരഞ്ഞുകൊണ്ടാണ് വീട്ടിൽ എത്തിയത്. അവൻെറ കുപ്പായം കീറിപ്പോയി. കളിക്കുമ്പോൾ കൂട്ടുകാരൻ അറിയാതെ കുപ്പായത്തിൽ പിടിച്ചു. ആ ഭാഗം ഒന്നിച്ചു കീറിപ്പോയി. സന്തോഷിൻെറ കുപ്പായം വളരെ പഴയത് ആയിരുന്നു. പുതിയ കുപ്പായം തുന്നിക്കാൻ അച്ഛൻെറ കയ്യിൽ പണമില്ല. ഒരു മീറ്റർ തുണിക്ക് ചുരുങ്ങിയത് 25 രൂപയെങ്കിലും വരും. തുണിക്കു തീവില!! എന്തു ചെയ്യും?

പാവങ്ങൾക്ക് തുണി വാങ്ങാൻ പണമില്ല.

ആവശ്യത്തിലധികം വസ്ത്രങ്ങളുള്ളവരും ഉടുതുണിക്ക് മറുതുണി ഇല്ലാതെ വിഷമിക്കുന്നവരും നമ്മുടെ നാട്ടിലുണ്ട്. ആഹാരവും വീടും പോലെ മനുഷ്യർക്ക് വസ്ത്രവും ആവശ്യമാണ്.

ചർച്ച:

തുണിക്കു തീവില എന്തുകൊണ്ട്? ചർച്ച ചെയ്യുക.

| | | |
|---|---|---|
| വസ്ത്രം | ആവശ്യം | തീവില |
| പഴയത് | വിഷമം | മീറ്റർ |
| പണം | അച്ഛൻ | മറുതുണി |

| ഛ | ഴ | റ്റ |
|---|---|---|
| ഛായ | പഴം | കറ്റ |
| പുച്ഛം | മഴ | മീറ്റർ |
| അച്ഛൻ | ഉഴുതു | മുറ്റം |

മാനം കറുത്തു. മഴ വന്നു.

നിലം ഉഴുതു. വിത്തു വിതച്ചു.

രോഗി ഇച്ഛിച്ചതും വൈദ്യൻ കൽപിച്ചതും പാല്.

നെറ്റിപ്പട്ടം കെട്ടിയൊരാന
വൻപനൊരാന വരുന്നുണ്ടേ
കൊമ്പും തുമ്പിക്കൈയുമിളക്കി
കുമ്പ കുലുക്കി വരുന്നുണ്ടേ

ഒരു ഷർട്ടു തുന്നാൻ 2 മീറ്റർ തുണി വേണം.

ഒരു മുണ്ടിന്റെ നീളം 1 മീറ്റർ 85 സെൻറിമീറ്റർ.

തോർത്തുമുണ്ടിന്റെ നീളം അളന്നു നോക്കുക.

നിങ്ങളുടെ ഉയരം എത്ര സെൻറിമീറ്റർ ആണെന്ന് അറിയേണ്ടേ? അളന്നു നോക്കൂ.

ഇവിടെനിന്നും എറണാകുളം സൗത്ത് റെയിൽവേ സ്റ്റേഷനിലേക്ക് എത്ര ദൂരമുണ്ട്.




1000 മീറ്ററാണ് ഒരു കിലോമീറ്റർ.

100 സെൻറിമീറ്റർ ചേർന്നാൽ ഒരു മീറ്ററായി.

പാഠം 18

# കുടിവെള്ളം



കുടിക്കാൻ ശുദ്ധമായ വെള്ളം വേണം.
പക്ഷേ പലർക്കും നല്ല വെള്ളം കിട്ടുന്നില്ല.

പല കിണറുകളും വൃത്തികേടായി കിടക്കുന്നു. പ്രത്യേകിച്ചും പൊതുകിണറുകൾ.

നമ്മുടെ ജില്ലയിൽ പലേടത്തും പൈപ്പുണ്ട്. പക്ഷേ പല സ്ഥലത്തും ഇടക്കിടെ മാത്രമാണ് പൈപ്പിൽ വെള്ളം കിട്ടുന്നത്. വേനൽക്കാലത്ത് കുടിവെള്ള ക്ഷാമം രൂക്ഷമാവുന്നു. പൈപ്പിനു മുമ്പിൽ പാത്രവുംവച്ച് മണിക്കൂറുകളോളം കാവലിരിക്കേണ്ടിവരുന്നു.

ഒരുതുള്ളി വെള്ളം പോലും കിട്ടാത്ത പൈപ്പുകളും ഉണ്ട്. ആരാണ് ഇതിനു കാരണക്കാർ? എന്താണ് ഇതിനു പോംവഴി?

ഉപയോഗശൂന്യമായി കിടക്കുന്ന പഴയ കിണറുകളും കുളങ്ങളും നന്നാക്കിയെടുത്തുകൂടേ?

ചർച്ച:

വെള്ളം മലിനമാവുന്ന രീതികൾ.

കുടിവെള്ളത്തിലൂടെ പകരുന്ന രോഗങ്ങൾ.

സാധാരണജലം ശുദ്ധമാക്കാനുള്ള മാർഗ്ഗങ്ങൾ.

വെള്ളം തിളപ്പിച്ചാറ്റി കുടിക്കേണ്ടതിൻെറ ആവശ്യകത.

| | | |
|---|---|---|
| പൈപ്പുവെള്ളം | ക്ഷാമം | രൂക്ഷം |
| ശുദ്ധം | പോംവഴി | അന്വേഷണം |

| ള്ള | ന്ധ | ദ്ധ |
|---|---|---|
| വെള്ളം<br>വള്ളി<br>തുള്ളി<br>തള്ള | അന്ധൻ<br>സന്ധ്യ<br>സുഗന്ധം<br>സിന്ധു | യുദ്ധം<br>പദ്ധതി<br>ശുദ്ധം<br>ശ്രദ്ധ |

പലതുള്ളി പെരുവെള്ളം

കള്ളൻ കപ്പൽ കയറി

വൃദ്ധൻ അന്ധനായി.



പാഠം 19

# ഉപ്പിട്ട കഞ്ഞിവെള്ളം



പാറുവിൻെറ ഇളയ കുഞ്ഞിന് വയറിളക്കം. നേരം പുലർന്നതിൽ പിന്നെ പത്തിരുപതു തവണ ഇളകിക്കാണും. കൂടെക്കൂടെ ഛർദ്ദിയും. കുഞ്ഞ് ആകെ തളർന്നു. പാറു നിലവിളി തുടങ്ങി. അതുകേട്ട് അയൽപക്കത്തെ സുഹറടീച്ചർ വന്നു. ടീച്ചർ അടുക്കളയിൽനിന്നും ഒരുഗ്ലാസ് കഞ്ഞിവെള്ളം എടുത്തു. അതിൽ ഒരു കരണ്ടി പഞ്ചസാരയും ഒരു നുള്ള് ഉപ്പും ഇട്ട് ഇളക്കി. എന്നിട്ട് മൂന്നു നാലു കരണ്ടി കുഞ്ഞിൻെറ വായിൽ ഒഴിച്ചുകൊടുത്തു. കൂടെക്കൂടെ ഉപ്പും പഞ്ചസാരയും ഇട്ട വെള്ളം കൊടുക്കാൻ പാറുവിനെ ഏൽപിച്ചു. വൈകുന്നേരമായപ്പോൾ കുഞ്ഞിനു സുഖമായി.

വയറിളക്കവും ഛർദ്ദിയും വന്നാൽ ശരീരത്തിൽനിന്ന് ധാരാളം വെള്ളം നഷ്ടപ്പെടും. ശരീരം ക്ഷീണിക്കും. ഇതിന് ഏറ്റവും നല്ല മരുന്നാണ് ഉപ്പിട്ട കഞ്ഞിവെള്ളം. ദുഷിച്ച വെള്ളം കുടിക്കുന്നതുകൊണ്ടാണ് വയറിളക്കവും ഛർദ്ദിയും ഉണ്ടാവുന്നത്. ദുഷിച്ച വെള്ളത്തിൽ രോഗാണുക്കൾ കാണും. വെള്ളം തിളപ്പിച്ചാറ്റി കുടിക്കുന്നത് ശീലിക്കണം.

**ചർച്ച**

1. പാനീയ ചികിത്സയെക്കുറിച്ച് വിവരിച്ചുകൊടുക്കുക.
2. പാനീയ ചികിത്സക്കുള്ള പാനീയം തയ്യാറാക്കി കാണിക്കുക.

പാനീയചികിത്സകൊണ്ടും വയറിളക്കം ഭേദമാവാതെ വന്നാൽ ഉടനെ ഡോക്ടറെ കാണിക്കണം.

| | | |
|---|---|---|
| വയറിളക്കം | കഞ്ഞിവെള്ളം | ദുഷിച്ചവെള്ളം |
| ഛർദ്ദി | പഞ്ചസാര | ക്ഷീണം |

| ഖ | ഷ്ട |
|---|---|
| സുഖം | നഷ്ടം |
| നഖം | കഷ്ടം |
| മുഖം | ഇഷ്ടൻ |

നഖം വളർത്തരുത്.

നഖം കടിക്കരുത്.

കഷ്ടപ്പെട്ടും പഠിക്കണം.

## പ്രവർത്തനം

ഒരു തുള്ളി മലിനജലം മൈക്രോസ്കോപ്പിലൂടെ പരിശോധിക്കുക. രോഗാണുക്കളെ നിരീക്ഷിക്കട്ടെ.



പാഠം 20

# "ആ ബസ്സെങ്ങോട്ടാ?"




ബസ് സ്റ്റാൻഡിൽ ആകെ ബഹളം.

കയ്യിൽ ഭാണ്ഡവും കുടയുമായി നിന്ന കാരണവർ ഒരു ചെറുപ്പക്കാരനോടു ചോദിച്ചു:

"മോനേ, ആ ബസ്സെങ്ങോട്ടാ?"

അയാൾ കാരണവരെ സൂക്ഷിച്ചുനോക്കി.

"എനിക്കു പോകേണ്ടത് പറവൂർക്കാ. പുറപ്പെട്ടപ്പോഴാ അറിയുന്നത് കയറിയ ബസ്സ് പെരുമ്പാവൂർക്കാണെന്ന്. കണ്ടക്ടർ ചീത്തപറഞ്ഞ് ഇറക്കിവിട്ടു."

ഭാണ്ഡം താഴെവച്ച് കാരണവർ പറഞ്ഞു.

"ബോർഡുവച്ചിട്ടുണ്ടല്ലോ. നോക്കിക്കൂടെ? അത് അങ്കമാലിക്കുള്ള ബസ്സാ." ചെറുപ്പക്കാരൻ ഗൗരവത്തിൽ പറഞ്ഞു.

"അയ്യോ മോനേ എനിക്കു വായിക്കാനറിഞ്ഞുകൂടാ."

ബോർഡ് വായിക്കാനറിയാത്തതിനാൽ ബസ്സുമാറി കയറേണ്ടിവന്നത് എന്തൊരു ഗതികേടാണ്. നിങ്ങൾക്കും ആ ഗതികേട് ഉണ്ടാവരുത്. അതിനെന്തുവേണം?

**ചർച്ച:**

എഴുത്തും വായനയും പഠിക്കുന്നതെന്തിനാണ്?

അക്ഷരം വായിക്കാനറിയാത്തവർക്ക് വരുന്ന ബുദ്ധിമുട്ടുകൾ ഏവ?

| | | |
|---|---|---|
| ബസ്സ് | ബോർഡ് | ഭാണ്ഡം |
| ബഹളം | ഗതികേട് | കണ്ടക്ടർ |

| ഠ | ഡ | ബ |
|---|---|---|
| പാഠം<br>മഠം<br>കഠിനം<br>കുഷ്ഠം | ഡയറി<br>റോഡ്<br>ബോർഡ്<br>ഡപ്പി | ബലം<br>ബാലൻ<br>ബഹളം<br>ബാക്കി |

| ണ്ട | ഞ്ച |
|---|---|
| വണ്ടി<br>ചെണ്ട<br>മണ്ടൻ<br>വേണ്ട<br>കണ്ടു | പുഞ്ച<br>സഞ്ചി<br>വഞ്ചി<br>വഞ്ചന<br>സഞ്ചാരം |

സഞ്ചിയിൽ പഞ്ചസാര ഉണ്ട്.
ഡയറിയിൽ രേഖയുണ്ട്.
വണ്ടിയിൽ സഞ്ചാരം.
ബഹളം വേണ്ട.
റോഡിൽ ബോർഡ്
വഞ്ചന പാടില്ല.
കുഷ്ഠരോഗം ചികിത്സിച്ചുമാറ്റാം.

# നമ്മുടെ നാട്

ഞാനും നിങ്ങളും ഇന്ത്യക്കാർ ആണ്. നാം ജനിച്ച നാട് ആണ് ഭാരതം അഥവാ ഇന്ത്യ. വടക്ക് ഹിമാലയവും തെക്ക് ഇന്ത്യാസമുദ്രവും പടിഞ്ഞാറ് അറബിക്കടലും കിഴക്ക് ബംഗാൾ ഉൾക്കടലും ഇന്ത്യയുടെ അതിരുകൾ ആണ്. നമ്മുടെ അയൽരാജ്യങ്ങളാണ് പാക്കിസ്ഥാൻ, ബർമ്മ, ചൈന, നേപ്പാൾ, ബംഗ്ലാദേശ് എന്നിവ.

ഇന്ത്യയിൽ ഇരുപത്തിയഞ്ചു സംസ്ഥാനങ്ങളും ആറ് കേന്ദ്രഭരണപ്രദേശങ്ങളും ഉണ്ട്. എൺപതുകോടി ജനങ്ങളുടെ നാടാണ് ഇന്ത്യ. ചൈന കഴിഞ്ഞാൽ ഏറ്റവും കൂടുതൽ ജനങ്ങളുള്ള രാജ്യം. ഇന്ത്യയിലെ ജനങ്ങൾ ഹിന്ദി, ഗുജറാത്തി, മറാത്തി, ബംഗാളി, ഉറുദു, തമിഴ്, തെലുങ്ക്, കന്നട, മലയാളം മുതലായ വ്യത്യസ്തഭാഷകൾ സംസാരിക്കുന്നു.

ചർച്ച

നമ്മുടെ ഭൂപടം കാണിച്ചു ചർച്ച:

| | | |
|---|---|---|
| ജനം<br>രാജ്യം | വ്യത്യസ്തം<br>ഭാരതം | ഇന്ത്യ<br>ഭാഷ |
| ജ | ജ്യ | ജ്ഞ |
| ജനത<br>ജവാൻ<br>ജലം | രാജ്യം<br>സായൂജ്യം<br>പൂജ്യം | അജ്ഞത<br>ആജ്ഞ<br>വിജ്ഞാനം |

| | | |
|---|---|---|
| ആദ്യം<br>വാദ്യം | ഭാഗ്യം<br>നിർഭാഗ്യം | സത്യം<br>അസത്യം |

## ആവശ്യങ്ങൾ അനവധിയനവധി
## കീശേലാണേൽ കാശോ പൂജ്യം

ജാതിഭേദം മതദ്വേഷം
ഏതുമില്ലാതെ സർവ്വരും
സോദരത്വേന വാഴുന്ന
മാതൃകാ സ്ഥാനമാണിത്.

# ഇന്ത്യ

## സംസ്ഥാനങ്ങൾ

കാഷ്മീർ
ഹിമാചൽ പ്രദേശ്
പഞ്ചാബ്
ഹിമാലയം
ഹരിയാന
ഡൽഹി
സിക്കിം
അരുണാചൽ പ്രദേശ്
രാജസ്ഥാൻ
ഉത്തർപ്രദേശ്
ആസാം
നാഗാലാൻഡ്
മേഘാലയ
മണിപ്പൂർ
ഗുജറാത്ത്
ബിഹാർ
ത്രിപുര
മിസോറാം
മദ്ധ്യപ്രദേശ്
ബംഗാൾ
ഒറീസ
മഹാരാഷ്ട്ര
ആന്ധ്ര
അറബിക്കടൽ
ബംഗാൾ ഉൾക്കടൽ
ഗോവ
കർണ്ണാടകം
തമിഴ്നാട്
കേരളം
ഇന്ത്യൻ മഹാസമുദ്രം

പാഠം 22

# സ്വാതന്ത്ര്യം നേടുന്നു



1947 ആഗസ്റ്റ് 15-ാം തീയതിയാണ് നമ്മുടെ രാജ്യം സ്വാതന്ത്ര്യം നേടിയത്. അതുവരെ ഇവിടെ ഭരണം നടത്തിയിരുന്നത് ബ്രിട്ടീഷുകാർ ആയിരുന്നു. അവർ നമ്മുടെ വിഭവങ്ങൾ കൊള്ളയടിച്ചു. വ്യവസായങ്ങൾ നശിപ്പിച്ചു. ജനങ്ങളെ ഞെക്കിപ്പിഴിഞ്ഞു. രാജ്യസ്നേഹികളെ കൊന്നൊടുക്കി.

മഹാത്മാഗാന്ധിയുടെ നേതൃത്വത്തിൽ നടന്ന മഹത്തായ സമരത്തിലൂടെ നാം സ്വാതന്ത്ര്യം നേടി. സ്വാതന്ത്ര്യ സമ്പാദനത്തിനായി ലക്ഷക്കണക്കിന് തൊഴിലാളികളും കൃഷിക്കാരും യുവാക്കളും സംഘടിച്ചു. പലവിധ ത്യാഗങ്ങൾ അനുഭവിച്ചു. സ്വാതന്ത്ര്യം നേടിയതിനുശേഷം രാജ്യം ഏറെ പുരോഗതിനേടി. എങ്കിലും ഇപ്പോഴും ഒട്ടേറെ ഇന്ത്യക്കാർ പട്ടിണിയിലാണ്. 60 ശതമാനത്തിലധികം പേർക്ക് എഴുതാനും വായിക്കാനും അറിയില്ല. ദാരിദ്ര്യവും നിരക്ഷരതയും ഇല്ലാതായാലേ രാജ്യം യഥാർഥ പുരോഗതി നേടൂ.

ചർച്ച

ഇന്ത്യൻ സ്വാതന്ത്ര്യ സമരം പ്രധാന സമരനേതാക്കൾ

ജാലിയൻ വാലാബാഗ് ഭഗത്സിങ്ങ് ഉപ്പു സത്യാഗ്രഹം ക്വിറ്റ് ഇന്ത്യാ.

ദാരിദ്ര്യവും നിരക്ഷരതയും നമ്മുടെ സ്വാതന്ത്ര്യത്തെ ബാധിക്കുന്നതെങ്ങിനെ?

| | | |
|---|---|---|
| സ്വാതന്ത്ര്യം | സംഘടന | ബ്രിട്ടീഷുകാർ |
| വ്യവസായങ്ങൾ | നിരക്ഷരത | ശതമാനം |

| ങ്ങ | ഘ | ക്ഷ |
|---|---|---|
| മാങ്ങ | സംഘടന | അക്ഷരം |
| തേങ്ങ | മേഘം | വൃക്ഷം |
| വാങ്ങണം | ഘടകം | പക്ഷി |
| ചിങ്ങമാസം | ഘടന | നക്ഷത്രം |

സംഘടിച്ചു ശക്തരാവുക.
വൃക്ഷം നട്ട് തണൽ നേടുക.
ചിങ്ങത്തിൽ പൊന്നോണം.
പെരുന്നാളാഘോഷം ഗംഭീരമായി.




## ശതമാനം

ഒരു സാധനം നൂറു ഭാഗമാക്കി അതിൽ എത്ര എന്നു പറയുന്നതിനാണ് ശതമാനം എന്നു പറയുന്നത്. എറണാകുളം ജില്ലയിലെ സാക്ഷരത 76 ശതമാനം ആണ്. അതായത് 100-ൽ 76 പേർ സാക്ഷരരാണ് എന്നർത്ഥം.

1. രാമന് മലയാളത്തിൽ $^{80}/_{100}$ മാർക്കു കിട്ടി. അതായത് 80 ശതമാനം

2. മുഹമ്മദിന് സയൻസിൽ കിട്ടിയ മാർക്ക് $^{48}/_{50}$ അതായത് ............ ശതമാനം.

| തീയതി — മാസം — ആഴ്ച. |
|---|
| 1869 ഒക്ടോബർ 2-ന് മഹാത്മാഗാന്ധി ജനിച്ചു. |
| 1947 ആഗസ്റ്റ് 15-ന് ഇന്ത്യ സ്വതന്ത്രയായി. |
| 1950 ജനുവരി 26-ന് ഇന്ത്യ റിപ്പബ്ലിക്കായി. |
| 1989 ജനുവരി 26-ന് എറണാകുളം ജില്ലയിലെ സമ്പൂർണ്ണ സാക്ഷരതായജ്ഞം ഉത്ഘാടനം ചെയ്യപ്പെട്ടു. |

നിങ്ങൾ ഏതുവർഷത്തിലാണ് ജനിച്ചത്? എത്രാം തീയതി?

എല്ലാവരും അവരവരുടെ ജനനതീയതി അറിഞ്ഞിരിക്കണം. വിവാഹംകഴിച്ച തീയതിയും മക്കളുടെ ജനനതീയതിയും ഓർത്തിരിക്കണം. കുട്ടികളെ സ്ക്കൂളിൽ ചേർക്കുവാൻ അവരുടെ ജനനതീയതി ആവശ്യമാണ്.

| മലയാളമാസങ്ങൾ | ഇംഗ്ലീഷുമാസങ്ങൾ |
|---|---|
| ചിങ്ങം | ജനുവരി |
| കന്നി | ഫെബ്രുവരി |
| തുലാം | മാർച്ച് |
| വൃശ്ചികം | ഏപ്രിൽ |
| ധനു | മേയ് |
| മകരം | ജൂൺ |
| കുംഭം | ജൂലായ് |
| മീനം | ആഗസ്റ്റ് |
| മേടം | സെപ്തംബർ |
| ഇടവം | ഒക്ടോബർ |
| മിഥുനം | നവംബർ |
| കർക്കിടകം | ഡിസംബർ |

ഒരു കൊല്ലത്തിൽ ആകെ 365 ദിവസം. നാലുവർഷം കൂടുമ്പോൾ ഫെബ്രുവരി മാസത്തിന് 29 ദിവസം വരും. ഉദാ: 1988, 1992, 1996.

| ആഴ്ചകൾ | | | | | | |
|---|---|---|---|---|---|---|
| ഞായർ | തിങ്കൾ | ചൊവ്വ | ബുധൻ | വ്യാഴം | വെള്ളി | ശനി |

# ലക്ഷവും കോടിയും

100 200 300 400 500 600 700 800 900

| | |
|---|---|
| 1000 | ആയിരം |
| 10000 | പതിനായിരം |
| 100000 | ലക്ഷം |
| 1000000 | പത്ത് ലക്ഷം |
| 10000000 | കോടി |

10 ആയിരം = പതിനായിരം
10 പതിനായിരം = ലക്ഷം
100 ലക്ഷം = കോടി

ലോകജനസംഖ്യ — 500 കോടി
ഇന്ത്യയിലെ ജനസംഖ്യ — 80 കോടി
കേരളത്തിലെ ജനസംഖ്യ — $2^3/_4$ കോടി
എറണാകുളത്തെ ജനസംഖ്യ — 30 ലക്ഷം

100 സെൻറീമീറ്റർ — 1 മീറ്റർ
1000 മീറ്റർ — 1 കിലോമീറ്റർ

# കേരളം - നമ്മുടെ സംസ്ഥാനം



നമ്മുടെ സംസ്ഥാനമാണ് കേരളം. കേരളം ഇന്ത്യയുടെ പടിഞ്ഞാറേ അറ്റത്ത് സ്ഥിതി ചെയ്യുന്നു. 38,585 ചതുരശ്രകിലോമീറ്ററാണ് കേരളത്തിന്റെ വിസ്തീർണ്ണം. കേരളത്തിന്റെ കിഴക്ക് സഹ്യപർവ്വതവും പടിഞ്ഞാറ് അറബിക്കടലും സ്ഥിതിചെയ്യുന്നു. തമിഴ്നാടും കർണ്ണാടകവും നമ്മുടെ അയൽസംസ്ഥാനങ്ങളാണ് രണ്ടേമുക്കാൽ കോടിയിലധികമാണ് കേരളത്തിലെ ജനസംഖ്യ. കേരളത്തിൽ 14 ജില്ലകളുണ്ട്. കാസർഗോഡ്, കണ്ണൂർ, വയനാട്, കോഴിക്കോട്, മലപ്പുറം, പാലക്കാട്, തൃശൂർ, എറണാകുളം, ഇടുക്കി, ആലപ്പുഴ, കോട്ടയം, പത്തനംതിട്ട, കൊല്ലം, തിരുവനന്തപുരം എന്നിവയാണ് അവ. കേരളത്തിന്റെ മദ്ധ്യഭാഗത്താണ് എറണാകുളം ജില്ല.

**ചർച്ച:**

ഭൂപടം ഉപയോഗിച്ച് കേരളത്തിന്റെ അതിർത്തികളും ജില്ലകളും പരിചയപ്പെടുത്തുക.

| | | |
|---|---|---|
| കേരളം | സംസ്ഥാനം | വിസ്തീർണ്ണം |
| ജില്ല | ജനസംഖ്യ | കിഴക്ക് |

വിസ്തീർണ്ണം

1 കി.മീ. നീളം × 1 കി.മീ. വീതി = 1 ചതുരശ്ര കി.മീ.

2 കി.മീ. നീളം × 1 കി.മീ. വീതി = 2 ചതുരശ്ര കി.മീ.

2 കി.മീ. നീളം × 3 കി.മീ. വീതി = 6 ചതുരശ്ര കി.മീ.

നീളം × വീതി = വിസ്തീർണ്ണം

ചതുരാകൃതിയിലുള്ള സ്ഥലത്തിന്റെ വിസ്തീർണ്ണം അളക്കുന്നവിധം.

ച.കി.മീ., ഹെക്ടർ. ഏക്കർ എന്നിവ തമ്മിലുള്ള ബന്ധം.

| ക്ക | ഥ | സ്ഥ | സ്ത |
|---|---|---|---|
| ചക്ക | രഥം | സ്ഥലം | പുസ്തകം |
| തെക്ക് | അതിഥി | വ്യവസ്ഥ | അസ്തമനം |
| വാക്ക് | നാഥൻ | അവസ്ഥ | കസ്തൂരി |
| ഇടുക്കി | അനാഥൻ | സ്ഥിതി | സ്തുതി |

അതിഥികൾ വരും

സ്ഥലം പോര

സ്ഥിതി മാറി

വിസ്തീർണ്ണം വർദ്ധിപ്പിക്കണം

ചക്ക വറുത്തു

പാഠം 25

# കേരളത്തിൻെറ സമ്പത്ത്



കേരളം പ്രകൃതിസമ്പന്നമാണ്. കാടും മലയും പുഴയും കായലും എല്ലാം നമ്മുടെ സമ്പത്താണ്. ഇവിടത്തെ മണ്ണ് നല്ല ഫലപുഷ്ടിയുള്ളതാണ്. അതിനാൽ പലതരം വിളകൾ കൃഷിചെയ്യാൻ കഴിയുന്നു. നീണ്ട കടൽത്തീരം മീൻപിടുത്തത്തിന് വളരെ അനുയോജ്യമാണ്. ഭൂമിയുടെ കിടപ്പനുസരിച്ച് കേരളത്തെ മൂന്നായി തിരിക്കാം. മലനാട്, ഇടനാട്, തീരപ്രദേശം. മലനാട്ടിൽ തേയില, കാപ്പി, ഏലം എന്നിവ കൃഷിചെയ്യുന്നു. ഇടനാട്ടിൽ റബ്ബർ, മരച്ചീനി, നെല്ല്, കുരുമുളക് എന്നിവയ്ക്കാണ് പ്രാധാന്യം. തീരപ്രദേശത്ത് കൂടുതലുള്ളത് തെങ്ങാണ്. 44 പുഴകൾ കേരളത്തിലൂടെ ഒഴുകുന്നു. ഇവ ജലസേചനത്തിനും വിദ്യുച്ഛക്തി ഉല്പാദനത്തിനും ഉപകരിക്കുന്നു. പ്രകൃതിവിഭവങ്ങൾ മാത്രമല്ല, അധ്വാനിക്കാൻ കഴിവുള്ള ധാരാളം മനുഷ്യരും ഇവിടെ ഉണ്ട്. അധ്വാനശേഷിയാണല്ലോ ഏറ്റവും വലിയ സമ്പത്ത്.

ചർച്ച:

1. കേരളത്തിൻെറ പ്രകൃതിസമ്പത്തുകൾ
2. മലനാട്, ഇടനാട്, തീരപ്രദേശം എന്നിവ പരിചയപ്പെടുത്തുക.
3. കേരളത്തിലെ കാർഷികവിളകൾ
4. നിങ്ങളുടെ പ്രദേശത്തെ കൃഷിയെപ്പറ്റി ചർച്ച ചെയ്യുക.
5. കേരളത്തിലെ പുഴകൾ

| | | |
|---|---|---|
| ഫലപുഷ്ടി | പ്രകൃതിസമ്പത്ത് | റബ്ബർ |
| അധ്വാനശേഷി | മണ്ണ് | ജലസേചനം |

| ക്യ | ണ്ണ | ബ്ബ |
|---|---|---|
| പ്രകൃതി<br>കൃമി<br>വികൃതി<br>കൃഷ്ണൻ | വണ്ണം<br>കണ്ണ്<br>കിണ്ണം<br>മണ്ണെണ്ണ | റബ്ബർ<br>ജുബ്ബ<br>അബ്ബാസ്<br>റിബ്ബൺ |

മൃഗം തൃണം ഗൃഹം ബൃഹസ്പതി
ധൃതി ഭൃഗു ശൃംഗാരം

മണ്ണെണ്ണ വിളക്ക് കത്തിച്ചു.
കൃഷ്ണൻ ജുബ്ബ ധരിച്ചു.
അമ്മ കിണ്ണത്തിൽ ചോറ് വിളമ്പി.



പാഠം 26

# വേണം വേണം വ്യവസായം




നാട് പുരോഗമിക്കണമെങ്കിൽ വ്യവസായം വളരണം. റഷ്യ, അമേരിക്ക, ജപ്പാൻ തുടങ്ങിയ സമ്പന്നരാജ്യങ്ങളുടെ പുരോഗതിക്കു കാരണം വ്യവസായവളർച്ചയാണ്. സ്വാതന്ത്ര്യം നേടിയതിനുശേഷം വ്യവസായരംഗത്തു നാം പല നേട്ടങ്ങളും കൈവരിച്ചു. പക്ഷേ, ഇന്നും നമുക്കാവശ്യമുള്ള പലതും അന്യനാട്ടിൽനിന്ന് ഇറക്കുമതി ചെയ്യുകയാണ്. ഇതുകൊണ്ടുണ്ടാകുന്ന നഷ്ടം കുറച്ചല്ല. നമുക്ക് ആവശ്യമുള്ള എല്ലാ സാധനങ്ങളും ഉല്പാദിപ്പിക്കാൻ നമ്മുടെ രാജ്യത്തിന് കഴിയണം. നമ്മുടെ നാട്ടിലെ കടുത്ത തൊഴിലില്ലായ്മ പരിഹരിക്കാനും വ്യവസായങ്ങൾക്കേ കഴിയൂ. വ്യവസായങ്ങളുടെ കാര്യത്തിൽ കേരളം മറ്റു സംസ്ഥാനങ്ങളുടെ വളരെ പിന്നിലാണ്. ഇവിടെ ധാരാളം വൻകിടവ്യവസായങ്ങളും ചെറുകിട വ്യവസായങ്ങളും ഉണ്ടായേ തീരൂ.

നാടിൻെറ നട്ടെല്ലാണ് വ്യവസായം.

**ചർച്ച**

1. നാടിൻെറ സമ്പദ്‌വ്യവസ്ഥയിൽ വ്യവസായങ്ങൾക്കുള്ള പങ്ക്.
2. വ്യവസായവും സ്വാശ്രയത്വവും.
3. വൻകിട വ്യവസായങ്ങളുടെ വലുപ്പം. പതിനായിരക്കണക്കിന് ആളുകൾ തൊഴിൽ ചെയ്യുന്ന ഫാക്ടറികൾ.

| | | |
|---|---|---|
| വ്യവസായം | പിന്നണി | റഷ്യ |
| ഇറക്കുമതി | നട്ടെല്ല് | അമേരിക്ക |

| ല്ല | ദ്ര | ന്ന |
|---|---|---|
| ഇല്ല<br>അല്ല<br>പുല്ല്<br>കല്ല് | മുദ്ര<br>ദരിദ്രൻ<br>ഭദ്രം<br>ഛിദ്രം | ഇന്നലെ<br>ഇന്ന്<br>നന്ന്<br>എന്നും. |

സുഭദ്ര കല്ല് ചുമന്നു.
ദാരിദ്ര്യം മഹാവിപത്ത്.

1. കേരളത്തിലെ കപ്പൽ നിർമ്മാണശാല എവിടെ സ്ഥിതിചെയ്യുന്നു?
2. ഏലൂരിൽ സ്ഥിതിചെയ്യുന്ന വളം നിർമ്മാണശാല ..........
3. താഴെ പറയുന്ന വ്യവസായശാലകൾ എവിടെ സ്ഥിതിചെയ്യുന്നു?
    1. പ്രീമിയർ ടയർ കമ്പനി.
    2. എച്ച്.എം.ടി. ഫാക്ടറി
    3. എണ്ണ ശുദ്ധീകരണശാല

എഴുതുക

വ്യവസായങ്ങൾ വളരണം.
തൊഴിലവസരങ്ങൾ കിട്ടണം.



പാഠം 27

# മകന്റെ കത്ത്

മാളു ഏടത്തിയുടെ മകന് മദിരാശിയിൽ ജോലികിട്ടി. എത്തിയവിവരത്തിന് അവൻ അമ്മക്കു കത്തയച്ചു. പോസ്റ്റുമാൻ കത്തുമായി വന്നപ്പോൾ മാളു ഏടത്തിക്ക് സന്തോഷമായി. പക്ഷേ, എന്തുചെയ്യാം? മാളു ഏട്ടത്തിക്ക് വായിക്കാനറിയില്ല. കത്തും കയ്യിൽവച്ച് മാളു ഏടത്തി സങ്കടപ്പെട്ടിരുന്നു. ഭാഗ്യത്തിന് സിസിലി ടീച്ചർ അതുവഴി വന്നു. ടീച്ചർ കത്തുവായിച്ചു കൊടുത്തു. ഇനി മകന് ഒരു മറുപടി എഴുതണം. അതിനും ടീച്ചറെ വിഷമിപ്പിക്കണമല്ലോ. എന്താണൊരു വഴി?

മാളു ഏടത്തി ടീച്ചറോടു ചോദിച്ചു: 'ടീച്ചറെ എനിക്കീ വയസ്സുകാലത്ത് എഴുത്തും വായനയും പറ്റ്വോ?'

ടീച്ചർ പറഞ്ഞു: 'തീർച്ചയായും. വേണമെങ്കിൽ ചക്ക വേരിലും കായ്ക്കും. മാളു ഏടത്തിക്ക് എഴുത്തും വായനയും ഞാൻ പഠിപ്പിച്ചുതരാം.'

മാളു ഏടത്തിക്ക് സന്തോഷമായി. അവർ മൂന്നു മാസം കൊണ്ട് എഴുത്തും വായനയും പഠിച്ചു. ഇപ്പോൾ മകന് കത്തയക്കുവാൻ മാളു ഏടത്തിക്ക് ആരെയും ആശ്രയിക്കേണ്ട.





| | | |
|---|---|---|
| പോസ്റ്റുമാൻ | വയസ്സുകാലം | എഴുത്ത് |
| കത്ത് | ആശ്രയം | വായന |

## ൻറ

| | |
|---|---|
| എൻെറ | വമ്പൻെറ |
| നിൻെറ | കൊമ്പൻെറ |
| അവൻെറ | ചേട്ടൻെറ |

എൻേറതും നിൻേറതും എന്ന ഭാവം
നാടിൻെറ നന്മക്കു നല്ലതല്ല.

പാഠം 28

# നമ്മുടെ ജില്ല

നമ്മൾ എറണാകുളം ജില്ലയിലാണ് താമസം. കേരളത്തിന്റെ ഏതാണ്ട് നടുക്കാണ് എറണാകുളം ജില്ല. ജില്ലയുടെ പടിഞ്ഞാറ് അറബിക്കടലാണ്. കൊച്ചി തുറമുഖം എറണാകുളം ജില്ലയിലാണ്.

കൊച്ചിയിൽ വിമാനത്താവളം ഉണ്ട്. കേരളത്തിലെ പ്രധാന വ്യവസായശാലകൾ പലതും ഈ ജില്ലയിലാണ്. എണ്ണശുദ്ധീകരണശാല, കപ്പൽനിർമാണശാല, എഫ്.എ.സി.ടി., എച്ച്.എം.ടി. എന്നിവ ഇക്കൂട്ടത്തിൽ പെടും. ആയിരക്കണക്കിനാളുകൾ ഈ ഫാക്ടറികളിൽ ജോലിചെയ്യുന്നു.

ജില്ലയിലെ പകുതിയിലേറെ ജനങ്ങൾക്ക് കുടിവെള്ളം നല്കുന്നത് ആലുവാപ്പുഴയാണ്. ഈ പുഴയുടെ കരയിലാണ് മലയാറ്റൂരും, കാലടിയും, ആലുവാപട്ടണവും, എഫ്.എ.സി.ടി.യും. ആലുവാശിവരാത്രിയും, മലയാറ്റൂർ പെരുന്നാളും പ്രസിദ്ധമാണ്. ശ്രീ ശങ്കരാചാര്യർ ജനിച്ചത് കാലടിയിലാണ്.

എറണാകുളം ജില്ലയിൽ 7 താലൂക്കുകളും 15 ബ്ലോക്കുകളും 86 പഞ്ചായത്തുകളും ഉണ്ട്. ജില്ലയുടെ വിസ്തീർണ്ണം 2408 ചതുരശ്ര കിലോമീറ്ററാണ്. ജില്ലയിലെ ജനസംഖ്യ ഉദ്ദേശം 30 ലക്ഷം ആണ്. കൊച്ചി വളരെ പുരാതനമായ പട്ടണവും വാണിജ്യകേന്ദ്രവുമാണ്.



**ചർച്ച:**

എറണാകുളം ജില്ലയുടെ പ്രത്യേകതകളെ കുറിച്ച് ചർച്ചചെയ്യുക, ജില്ലയുടെ മാപ്പ് കാണിക്കണം. പ്രധാന പട്ടണങ്ങൾ, പഠിതാവിൻെറ താമസസ്ഥലം എന്നിവ മാപ്പിൽ കാണിച്ചുകൊടുക്കണം.

| | | | |
|---|---|---|---|
| എറണാകുളം ജില്ല | തുറമുഖം കൊച്ചി | ശിവരാത്രി പെരുന്നാൾ | വ്യവസായം വാണിജ്യം |

അമ്മ **മ്മ** അമ്മൂമ്മ

| | | |
|---|---|---|
| എറണാകുളം | | ജില്ല |
| കേരളം | നമ്മുടെ | സംസ്ഥാനം |
| ഇന്ത്യ | | രാജ്യം |

ഒരു മുറിയുടെ നീളം 6 മീറ്ററും വീതി 5 മീറ്ററും ആണ്. മുറിയുടെ വിസ്തീർണ്ണം ________ ചതുരശ്രമീറ്റർ

ഈ പുസ്തകത്തിൻെറ ഒരു പേജിൻെറ നീളം വീതി ഇവ സെൻറിമീറ്ററിൽ അളന്നു കാണുക. ഈ പേജിൻെറ വിസ്തീർണ്ണം ________ ചതുരശ്ര സെൻറിമീറ്റർ ആണ്.

നിങ്ങളുടെ പഞ്ചായത്തിലെ ജനസംഖ്യ ചോദിച്ചറിയുക.

ഭാരതം നമ്മുടെ രാജ്യം.
കേരളം നമ്മുടെ സംസ്ഥാനം
നമ്മുടെ ജില്ല എറണാകുളം



# ജനങ്ങളുടെ ഭരണം



പണ്ട് രാജാക്കന്മാരാണ് രാജ്യം ഭരിച്ചിരുന്നത്. ഇന്ന് നമ്മുടെ നാട്ടിൽ രാജഭരണം നിലവിലില്ല. ജനപ്രതിനിധികളാണ് ഭരണം നടത്തുന്നത്. ഇതിന് ജനാധിപത്യം എന്നുപറയുന്നു. രാജ്യത്തിൻെറ ഭരണം നടത്താൻ പാർലമെൻറ് അംഗങ്ങളെ തെരഞ്ഞെടുക്കുന്നു. സംസ്ഥാന ഭരണം നടത്താൻ നിയമസഭാംഗങ്ങളെയും. അഞ്ച് വർഷത്തിൽ ഒരിക്കൽ പാർലമെൻറിലേക്കും സംസ്ഥാന നിയമസഭയിലേക്കും തെരഞ്ഞെടുപ്പ് നടക്കുന്നു. 18 വയസ്സ് പൂർത്തിയായ എല്ലാവർക്കും തെരഞ്ഞെടുപ്പിൽ വോട്ടുചെയ്യാം. ഏറ്റവും നല്ല പ്രതിനിധികളെ തെരഞ്ഞെടുക്കാൻ ജനങ്ങൾക്കു കഴിയണം. എങ്കിലേ ജനാധിപത്യം വിജയിക്കൂ. ചില രാജ്യങ്ങളിൽ ഇപ്പോഴും രാജഭരണമാണ്. പട്ടാളം ഭരിക്കുന്ന രാജ്യങ്ങളും ഉണ്ട്. ജനാധിപത്യമാണ് ഏറ്റവും മികച്ച ഭരണസമ്പ്രദായം. ലോകത്തിലെ ഭൂരിഭാഗം രാജ്യങ്ങളിലും ജനാധിപത്യം നിലനില്ക്കുന്നു.

| | | |
|---|---|---|
| ജനാധിപത്യം | രാജാധിപത്യം | പട്ടാളഭരണം |
| തെരഞ്ഞെടുപ്പ് | നിയമസഭ | പാർലമെൻറ് |
| ജനാധിപത്യം | ജനങ്ങളുടെ | ഭരണം |

'ജനങ്ങൾക്കുവേണ്ടി ജനങ്ങൾ നടത്തുന്ന ജനങ്ങളുടെ ഭരണമാണ് ജനാധിപത്യം.'

'കാതുകേൾക്കാത്ത ഗവൺമെൻറും വാ   ക്കാത്ത ജനങ്ങളും ചേർന്നാൽ ജനാധിപത്യമാവില്ല.'

* ജനാധിപത്യത്തിൻെറ പ്രാധാന്യത്തെക്കുറിച്ച് ചർച്ചചെയ്യുക.
* ജനാധിപത്യവും സാക്ഷരത്വവും തമ്മിലുള്ള ബന്ധം
* കേന്ദ്രത്തിലെയും സംസ്ഥാനത്തിലെയും ഗവൺമെൻറുകൾ രൂപീകരിക്കുന്നവിധം.
* ജനാധിപത്യം, രാജഭരണം, പട്ടാളഭരണം ഇവ തമ്മിലുള്ള താരതമ്യം.

പാഠം 30

# നമ്മുടെ പഞ്ചായത്ത്



ഭരണസൗകര്യത്തിനായി ജില്ലകളെ പഞ്ചായത്തുകളായി തിരിച്ചിട്ടുണ്ട്. നമ്മുടെ ജില്ലയിൽ 86 പഞ്ചായത്തുകളുണ്ട്. കേരളത്തിൽ ആകെ 1001 പഞ്ചായത്തുകളും. പട്ടണങ്ങളുടെ ഭരണം നടത്തുന്നത് പഞ്ചായത്തല്ല. അതിന് കോർപ്പറേഷനും മുൻസിപ്പാലിറ്റിയും ഉണ്ട്. കൊച്ചി കോർപ്പറേഷനാണ്. ആലുവ, പെരുമ്പാവൂർ, അങ്കമാലി എന്നിവ മുൻസിപ്പാലിറ്റികളും. പഞ്ചായത്തിൽ ഭരണം നടത്തുന്നത് പഞ്ചായത്തുകമ്മിറ്റിയാണ്. കമ്മിറ്റി അംഗങ്ങളെ ജനങ്ങൾ തെരഞ്ഞെടുക്കുന്നു. പഞ്ചായത്തിനെ വാർഡുകളായി തിരിച്ചിരിക്കുന്നു. ഓരോ വാർഡിൽനിന്നും ഒരു മെമ്പറെ തെരഞ്ഞെടുക്കണം. വാർഡുമെമ്പർമാർ എല്ലാവരും ചേർന്നതാണു പഞ്ചായത്ത് ഭരണസമിതി. രണ്ടു സീറ്റുകൾ സ്ത്രീകൾക്കായി സംവരണം ചെയ്തിരിക്കുന്നു. പഞ്ചായത്തിലെ എല്ലാ വികസനപ്രവർത്തനങ്ങളും ആസൂത്രണം ചെയ്തു നടപ്പാക്കേണ്ടത് പഞ്ചായത്ത് കമ്മിറ്റി ആണ്. പക്ഷേ, ഇന്ന് പഞ്ചായത്തു കമ്മിറ്റികൾക്ക് അധികാരം കുറവാണ്. പണവും കുറവ്. ഈ സ്ഥിതി മാറണം. പഞ്ചായത്തിൽ എന്തു നടക്കുന്നു? പഞ്ചായത്തു വഴി ജനങ്ങൾക്ക് കിട്ടുന്ന സഹായങ്ങൾ എന്തെല്ലാം? പഞ്ചായത്ത് പ്രവർത്തനം എങ്ങനെ നന്നാക്കാം? ഇതെല്ലാം നമ്മൾ അറിയണം.

*ചർച്ച:*

പഞ്ചായത്തിൻെറ അധികാരങ്ങൾ വർദ്ധിപ്പിക്കേണ്ടതിൻെറ പ്രാധാന്യം ചർച്ചചെയ്യുക. ജില്ലാ ഭരണ ബില്ലിനെ കുറിച്ച് പറയുക.

സ്വന്തം പഞ്ചായത്തിലെ പ്രശ്നങ്ങൾ വികസനസാദ്ധ്യതകൾ ഇവ ചർച്ചചെയ്യുക.

| പഞ്ചായത്ത് മുൻസിപ്പാലിറ്റി സംവരണം കോർപ്പറേഷൻ<br>അധികാരം ആസൂത്രണം വാർഡ് തെരഞ്ഞെടുപ്പ് മെമ്പർ | | | |
|---|---|---|---|
| യ്യ | പയ്യൻ അയ്യയ്യോ<br>വയ്യാ ചെയ്യണം | ങ്ക | അങ്കം പങ്കായം<br>ചുങ്കം തങ്കമണി |

**കയ്യൂക്കുള്ളവൻ കാര്യക്കാരൻ എന്ന നില മാറണം.**

**പയ്യെ തിന്നാൽ മുള്ളും തിന്നാം.**

## പാഠം 31

# തപാലാപ്പീസ്




അകലെയുള്ള ബന്ധുക്കളെയും സുഹൃത്തുക്കളെയും വിവരങ്ങൾ അറിയിക്കാൻ നമ്മൾ കത്ത് അയയ്ക്കുന്നു. തപാലാപ്പീസ് (പോസ്റ്റാഫീസ്) വഴിയാണ് കത്ത് അയയ്ക്കുന്നത്. കത്തിൽ മേൽവിലാസം കൃത്യമായി എഴുതണം. രാജ്യത്തിനകത്തും പുറത്തുമുള്ള ഏതു സ്ഥലത്തേക്കും കത്തയയ്ക്കാം.

മണിയോർഡറായി പണവും അയയ്ക്കാം. ഓരോ തപാലാപ്പീസിനും പ്രത്യേകം നമ്പർ കൊടുത്തിട്ടുണ്ട്. ഇതാണ് പിൻകോഡ്. മേൽവിലാസത്തോടൊപ്പം പിൻകോഡ് എഴുതണം. കാർഡിലോ കവറിലോ ഇൻലൻഡിലോ കത്തയക്കാം. കത്തിനേക്കാൾ വേഗത്തിൽ വിവരങ്ങൾ എത്തിക്കാൻ കമ്പിയടിക്കാം. അല്ലെങ്കിൽ ഫോൺ വിളിക്കാം. നമുക്ക് നമ്മുടെ മേൽവിലാസം എഴുതാൻ പഠിക്കാം. ബന്ധുക്കളുടെ വിലാസവും പഠിക്കണം. പോസ്റ്റാഫീസിൽ പണം നിക്ഷേപിക്കാൻ സൗകര്യമുണ്ട്. ഇടയ്ക്കിടയ്ക്ക് ചെറിയ തുക അതിൽ നിക്ഷേപിച്ചാൽ കുട്ടിയെ സ്കൂളിൽ ചേർക്കുന്ന സമയത്തോ , മകളുടെ കല്യാണ സമയത്തോ ഒരുമിച്ചൊരു തുക എടുക്കാം.

കാർഡ്, ഇൻലൻറ്, കവർ, സ്റ്റാമ്പുകൾ, മണിയോർഡർ ഫോറം, കമ്പിസന്ദേശം എഴുതാനുള്ള ഫോറം, വന്ന കമ്പി, സേവിങ്സ് ബാങ്ക് പാസ്ബുക്ക്, പാഴ്സൽ അയയ്ക്കുന്ന വിധം ഇവയെക്കുറിച്ചെല്ലാം ചർച്ച ചെയ്യണം. ഇവ കാണിച്ചു കൊടുക്കണം.

എല്ലാവർക്കും ഓരോ കത്ത് സ്വന്തം വിലാസത്തിൽ കിട്ടാൻ വേണ്ട ഏർപ്പാടു ചെയ്യണം.

| | | |
|---|---|---|
| തപാലാപ്പീസ് | ഫോൺ | മണിയോർഡർ |
| മേൽവിലാസം | നിക്ഷേപം | കാർഡ് |
| | ഫ | |
| ഫോൺ | ഫാൻ | ഓഫീസ് |
| ഫലം | ത്രിഫല | കഫം |

ഒരു പോസ്റ്റ്കാർഡിൻെറ വില 15 പൈസ.

പത്ത് പോസ്റ്റ്കാർഡിൻെറ വില —— രൂപ —— പൈസ.

ഒരാൾ ആറ് പോസ്റ്റ്കാർഡു വാങ്ങി. ഒരു രണ്ടുരൂപ നോട്ടു കൊടുത്താൽ ബാക്കി എന്ത് മടക്കിക്കിട്ടും?

ജാനകി പോസ്റ്റാഫീസിൽ 500 രൂപ നിക്ഷേപിച്ചു. പലിശനിരക്ക് 10 ശതമാനമാണ്. അഞ്ചുകൊല്ലം കഴിഞ്ഞാൽ ജാനകിക്ക് എന്തു തുക മടക്കിക്കിട്ടും?

ഒരു ഇൻലൻറിൻെറ വില 50 പൈസ. ഒരു കവറിൻെറ വില 75 പൈസ. ഒരാൾ 10 കവറും, 10 ഇൻലൻറും വാങ്ങി. 15 രൂപ കൊടുത്താൽ ബാക്കി എന്ത് മടക്കി കിട്ടും.

നിങ്ങളുടെ പോസ്റ്റാഫീസിൻെറ പിൻകോഡ് നമ്പർ എത്ര.

സമ്പൂർണ്ണസാക്ഷരതാപരിപാടിയിൽ പങ്കെടുക്കുന്ന ആളെന്ന നിലയിൽ നിങ്ങളുടെ അനുഭവം വിവരിച്ചുകൊണ്ട് പ്രോജക്റ്റ് ആഫീസർക്ക് ഒരു എഴുത്തയയ്ക്കുക.

എറണാകുളത്തെ സാക്ഷരതാഭവൻെറ മേൽവിലാസം.

സി.ജി. ശാന്തകുമാർ<br>
പ്രോജക്റ്റ് ആഫീസർ<br>
സാക്ഷരതാ ഭവൻ<br>
പഴയ കളക്റ്ററേറ്റ്<br>
കൊച്ചി - 682 011.

പാഠം 32

# നമ്മുടെ സ്കൂൾ




നമ്മുടെ സംസ്ഥാനത്ത് സ്കൂളുകൾ ധാരാളമുണ്ട്. ഒന്നോ രണ്ടോ സ്കൂളുകളെങ്കിലും ഇല്ലാത്ത ഒറ്റ പഞ്ചായത്തും ഇല്ല. പക്ഷേ, എല്ലാ സ്കൂളുകളും ഒരുപോലെയാണോ? അല്ല. പലേടത്തും വേണ്ടത്ര അദ്ധ്യാപകരില്ല. കുട്ടികൾക്ക് മൂത്രപ്പുരയും കളിസ്ഥലവും ഇല്ലാത്ത സ്കൂളുകൾ ധാരാളം. മിക്ക സ്കൂളുകളിലും വായനശാലയില്ല. ചോക്കും ബോർഡും ഇല്ലാത്ത സ്കൂളുകൾ പോലുമുണ്ട്. സാധാരണക്കാരുടെ കുട്ടികൾ പഠിക്കുന്ന സ്കൂളുകൾക്കാണ് ഈ ഗതികേട്. കഴിവുള്ളവരുടെ കുട്ടികൾക്ക് പഠിക്കാൻ നല്ല സ്കൂളുകളുണ്ട്. ഇതു ശരിയാണോ? സ്കൂളുകളുടെ സ്ഥിതി മെച്ചപ്പെടുത്തിയാലേ കുട്ടികൾക്ക് നല്ല വിദ്യാഭ്യാസം കിട്ടൂ. എല്ലാ കുട്ടികൾക്കും നന്നായി പഠിക്കാനും നന്നായി കളിക്കാനും അവസരം ലഭിക്കണം. ഇതിനെന്താണ് തടസ്സം എന്നു നാമറിയണം. സ്കൂളുകളുടെ കാര്യത്തിൽ നാട്ടുകാർ കൂടുതൽ ശ്രദ്ധിച്ചേ പറ്റൂ.

*ചർച്ച:*

നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായത്തിന്റെ പോരായ്മകൾ.

സ്കൂളും നാട്ടുകാരും തമ്മിലുണ്ടാവേണ്ട ബന്ധം—അദ്ധ്യാപക രക്ഷാകർത്തൃസമിതിയുടെ പ്രവർത്തനം.

| | | |
|---|---|---|
| സ്കൂൾ | വിദ്യാഭ്യാസം | തടസ്സം |
| അദ്ധ്യാപകൻ | കളിസ്ഥലം | വായനശാല |

പഠനം പാൽ പായസം
പഠന സൗകര്യം കൂട്ടണം
കൊഴിഞ്ഞു പോക്ക് തടയണം
വായനാ ശീലം വളർത്തണം.

എഴുതുക:-

അക്ഷരാഭ്യാസം വിദ്യാഭ്യാസത്തിൻ തുടക്കം.
അറിവ് ശക്തിയും ആനന്ദവും ആണ്.

ത്ര

പത്രം, ചിത്രം, മൂത്രം, പാത്രം
പത്രത്തിൽ ചിത്രമെ ഉള്ളൂ.
പാത്രം കഴുകി വയ്ക്കണം.
വിദ്യാധനം സർവ്വധനാൽ പ്രധാനം.



പാഠം 33

# മരങ്ങൾ നമ്മുടെ മിത്രങ്ങൾ



മരം ഇല്ലാത്ത നാട്ടിൽ മനുഷ്യനെന്നല്ല ഒരു ജീവിക്കും കഴിയാനാവില്ല. മരങ്ങൾ നമുക്ക് തണൽ തരുന്നു. കായ്കളും പഴങ്ങളും നല്കുന്നു. നാം ശ്വസിക്കുന്ന വായു ശുദ്ധമാക്കുന്നു. മലഞ്ചെരുവിലെ കാടുകൾ പുഴയിലെ ഉറവ് നിലനിർത്തുന്നു. മണ്ണൊലിപ്പ് തടയുന്നു. അതെങ്ങനെ എന്നു നോക്കാം. മാനത്തുനിന്നു വീഴുന്ന മഴത്തുള്ളികൾ കാട്ടിലെ മരച്ചില്ലകളിൽ തട്ടി സാവധാനമാണ് താഴോട്ടുവീഴുന്നത്. ഇങ്ങനെ വീഴുന്ന മഴവെള്ളം നിലത്ത് കൂടിക്കിടക്കുന്ന കരിയിലകൾക്കിടയിലൂടെ മണ്ണിലേക്ക് ഊഴ്ന്നിറങ്ങുന്നു. കാലക്രമത്തിൽ ഉറവകളും അരുവികളുമായി വെള്ളം പുറത്തുവരുന്നു. ഇങ്ങനെയാണ് പുഴയിലും തോട്ടിലും കിണറ്റിലും മറ്റും വേനലിലും വെള്ളം കിട്ടുന്നത്. കാടുമുഴുവൻ വെട്ടിവെളിപ്പിച്ചാലോ? മാനത്തുനിന്നു വീഴുന്ന മഴത്തുള്ളി ഊക്കിൽ മണ്ണിൽവന്നു വീഴും. മലഞ്ചെരുവിലെ മണ്ണ് കുത്തിയിളക്കും. കരിയിലകൾ ഇല്ലാത്തതിനാൽ പെയ്ത വെള്ളം മുഴുവൻ ഒലിച്ച് കടലിലെത്തും. കൂടെ ഇളകിയ മേൽമണ്ണും. ഫലമോ? മേൽമണ്ണു നഷ്ടപ്പെട്ട മലഞ്ചെരിവുകൾ മൊട്ടപാറകളാകും. ഒലിച്ചുപോയ മണ്ണ് അടിഞ്ഞുകൂടി പാടങ്ങളിലെ കൃഷി നശിക്കും. വേനൽക്കാലത്ത് തോടുകളും പുഴകളും വറ്റി വരളും.

നാട്ടിൽ കൃഷി വേണോ കാട് നിലനില്ക്കണം. കാടുനശിപ്പിക്കുന്നത് ദേശദ്രോഹമാണ്.

*ചർച്ച:*

വനം സംരക്ഷിക്കേണ്ടതിൻെറ പ്രാധാന്യം.

മരങ്ങളുടെ ഉപയോഗം.

ഓരോരുത്തരേയും ഏതാനും മരങ്ങൾ നട്ടുപിടിപ്പിക്കുവാൻ പ്രേരിപ്പിക്കുക.

| | | |
|---|---|---|
| മരം | മണ്ണൊലിപ്പ് | വരൾച്ച |
| വനം | മേൽമണ്ണ് | ഉറവ |



**മരം ഒരു വരം.**
**വനനശീകരണം തടയണം.**

**മണ്ണുള്ളേടത്തെങ്ങെങ്ങും**
**നട്ടുവളർത്തൂ വൃക്ഷങ്ങൾ**
**കണ്ണെത്തുന്നേടത്തെല്ലാം**
**വെട്ടുതടുക്കൂ മരിച്ചാലും**
**കാടീനാടിനു കേടല്ല**
**കാടീനാടിന്നീടാണ്.**

# സ്ത്രീപുരുഷസമത്വം



ലക്ഷ്മിക്കുട്ടിക്ക് കൂലിപ്പണിയാണ്. കാലത്ത് വീട്ടുജോലി എല്ലാം കഴിഞ്ഞുവേണം പണിക്കു പോകാൻ. ഭർത്താവിന് കഞ്ഞികൊടുക്കണം. കുട്ടികളെ കുളിപ്പിച്ച് സ്ക്കൂളിലയയ്ക്കണം. തുണി മുഴുവൻ അലക്കണം. എല്ലാം കഴിഞ്ഞ് പണിസ്ഥലത്തെത്തുമ്പോൾ നേരം വൈകും. അതിന് മുതലാളിയുടെവക വഴക്ക്. വീട്ടുജോലിയും കൂലിപ്പണിയും എല്ലാംചെയ്ത് അവർ വലഞ്ഞു.

മിക്ക സ്ത്രീകളുടെയും സ്ഥിതി ഇതാണ്. സ്ത്രീകൾ തങ്ങളുടെ അടിമകളാണെന്നാണ് പല പുരുഷന്മാരുടെയും ധാരണ. ഇത് തെറ്റാണ്. സ്ത്രീധനത്തിൻെറ പേരിൽ സ്ത്രീകൾ അനുഭവിക്കുന്ന കഷ്ടപ്പാടുകൾ കുറച്ചല്ല. സ്ത്രീധനമില്ലാത്തതുകൊണ്ട് വിവാഹം നടക്കാത്ത എത്രയോ പെൺകുട്ടികളുണ്ട്. പല കുടുംബങ്ങളിലും സ്ത്രീധനത്തിൻെറപേരിൽ സ്ഥിരം വഴക്കാണ്. സ്ത്രീകൾ എന്നും അടുക്കളയിൽ ചടഞ്ഞുകൂടേണ്ടവരാണ് എന്നു കരുതുന്ന പലരും ഉണ്ട്. ഇതും തെറ്റാണ്. സ്ത്രീയും പുരുഷനും തുല്യരാണ്. പെൺകുട്ടികളേയും ആൺകുട്ടികളേയും ഒരുപോലെ സ്നേഹിക്കണം. പഠിപ്പിക്കണം. സ്ത്രീകൾക്കെതിരായ എല്ലാ അനീതികളും അവസാനിപ്പിക്കാൻ നമ്മൾ ഒരുമിച്ചു ശ്രമിക്കണം.

*ചർച്ച:*

സ്ത്രീകൾ അനുഭവിക്കേണ്ടിവരുന്ന വിഷമതകളെക്കുറിച്ച് ചർച്ചചെയ്യുക.

സ്ത്രീധനത്തിൻെറ ദുരിതങ്ങൾ.

തുല്യജോലിക്ക് തുല്യവേതനം.

| | | |
|---|---|---|
| സ്ത്രീ | പുരുഷൻ | തുല്യത |
| സ്ത്രീധനം | കഷ്ടപ്പാട് | അനീതി |
| അടുക്കള | നരകം | |

| | | |
|---|---|---|
| സ്ത്രീധനം<br>സ്ത്രീയും<br>അനീതിക്കെതിരെ | ഒരു<br>പുരുഷനും<br>ഒരുമിക്കണം | ശാപം<br>തുല്യർ |
| | സ്ത്ര | |

| | |
|---|---|
| സ്ത്രീ<br>അസ്ത്രം | വസ്ത്രം<br>ശാസ്ത്രം |

ശാസ്ത്രം ജനനന്മയ്ക്ക്.



പാഠം 35

# റേഷൻഷാപ്പും മാവേലിസ്റ്റോറും



അത്യാവശ്യസാധനങ്ങൾ കുറഞ്ഞവിലയ്ക്ക് വിതരണം ചെയ്യുന്നതിനാണ് റേഷൻഷാപ്പ്. റേഷൻഷാപ്പിൽ നിന്ന് സാധനം വാങ്ങുമ്പോൾ റേഷൻ കാർഡ് കാണിക്കണം. കാർഡിൽ എന്തെല്ലാമാണ് രേഖപ്പെടുത്തിയിരിക്കുന്നത് എന്നും റേഷൻ വാങ്ങുമ്പോൾ കടക്കാരൻ എന്തെല്ലാമാണ് അടയാളപ്പെടുത്തുന്നത് എന്നും മനസ്സിലാക്കണം. അരി, ഗോതമ്പ്, മണ്ണെണ്ണ, പഞ്ചസാര, പാംഓയിൽ എന്നിവയാണ് റേഷൻഷാപ്പുവഴി കിട്ടുന്ന സാധനങ്ങൾ. കുടുംബാംഗങ്ങളുടെ എണ്ണമനുസരിച്ചാണ് റേഷന്റെ അളവ് നിശ്ചയിക്കുക. നിങ്ങളുടെ കുടുംബത്തിന് അർഹതപ്പെട്ട റേഷൻ എത്ര? കിട്ടുന്ന റേഷൻ തികയാറുണ്ടോ?

റേഷൻ കാർഡ് ഇല്ലാത്തവർ അപേക്ഷ കൊടുത്ത് കാർഡ് വാങ്ങണം.

റേഷൻ കടയിൽ കിട്ടാത്ത നിത്യോപയോഗ സാധനങ്ങൾ കുറഞ്ഞ വിലയ്ക്ക് വിതരണം ചെയ്യാനാണ് മാവേലിസ്റ്റോർ. മാവേലിയിലെ വിലയും മറ്റു കടകളിലെ വിലയും തമ്മിൽ എത്രത്തോളം വ്യത്യാസമുണ്ട്. മാവേലിയിൽ വില കുറയുവാൻ എന്താണ് കാരണം? മാവേലി സ്റ്റോറിന് മുന്നിൽ എപ്പോഴും നീണ്ട ക്യൂ ആണ്. ഈ തിരക്ക് കുറയ്ക്കാൻ എന്താണ് വഴി? റേഷൻഷാപ്പിൽനിന്നും മാവേലിസ്റ്റോറിൽനിന്നും സാധനങ്ങൾ വാങ്ങുമ്പോൾ തൂക്കം കുറയാറുണ്ടോ? ആരാണ് ഇതിന് കാരണക്കാർ എന്ന് നാം അന്വേഷിക്കണം?

**ചർച്ച:**

റേഷൻകാർഡിലെ വിവരങ്ങൾ. റേഷൻകാർഡിന്റെ ഉപയോഗങ്ങൾ. കാർഡിന് അപേക്ഷ കൊടുക്കുന്ന വിധം, വിലക്കയറ്റം തടയാനുള്ള വഴികൾ.

| | | |
|---|---|---|
| റേഷൻ | വിതരണം | റേഷൻകാർഡ് |
| മാവേലിസ്റ്റോർ | നിശ്ചയം | അന്വേഷണം |
| സ്റ്റ | ന്വ | ശ്ച |
| സ്റ്റാമ്പ് | അന്വേഷണം | നിശ്ചയം |

**പോസ്റ്റുമാൻ അന്വേഷിച്ചു.**

**മാസ്റ്റർ വന്നുവോ? വിവാഹനിശ്ചയം എന്നാണ്?**

# ദാമുവിൻെറ കൂലി




ദാമു ഒരു കർഷകത്തൊഴിലാളിയാണ്. പണിയുള്ള ദിവസം 30 രൂപ കൂലികിട്ടും. പക്ഷേ, പണി എന്നും ഉണ്ടാകാറില്ല. ദാമുവിനേക്കാൾ കുറഞ്ഞ കൂലി കിട്ടുന്ന തൊഴിലാളികളും ഉണ്ട്. ഖാദികേന്ദ്രത്തിൽ നൂൽനൂൽക്കുന്ന മെഴ്സിക്ക് ഒരുദിവസം കിട്ടുന്നത് ആറുരൂപയാണ്. കയർ തൊഴിലാളികൾക്കും കൂലി കുറവാണ്. അവർക്ക് ഒരു കൊല്ലം ആകെ കിട്ടുന്ന കൂലി ആയിരം രൂപയിൽ കുറവാണ്. ഈറ്റത്തൊഴിലാളിയുടെ സ്ഥിതിയും ഇതുതന്നെ.

പലർക്കും കിട്ടുന്ന കൂലി അത്യാവശ്യം വീട്ടുസാധനങ്ങൾ വാങ്ങാൻ പോലും തികയില്ല. വീട്ടിൽ എന്തെല്ലാം ചെലവുകളാണ്. ഇളയ കുഞ്ഞിന് പനി. മരുന്നു വാങ്ങണം. മൂത്ത കുഞ്ഞിന് സ്ക്കൂളിൽ പോകാൻ ഉടുപ്പ് വാങ്ങണം. തുണി കഴുകാൻ സോപ്പുവേണം. റേഷൻ വാങ്ങണം. പക്ഷെ അതിനു പോലും കിട്ടുന്ന തുക തികയില്ല. കൂലിവേല ചെയ്യുന്ന എല്ലാ തൊഴിലാളികളുടെയും സ്ഥിതി ഇതാണ്. തങ്ങൾക്കും കുടുംബാംഗങ്ങൾക്കും കഷ്ടിച്ച് ജീവിക്കാൻ തികയുന്ന കൂലിയെ അവർക്ക് ലഭിക്കുന്നുള്ളു. ഈ സ്ഥിതി മാറിയേ പറ്റൂ.

**ചർച്ച:**

ദിവസക്കൂലി അനുസരിച്ച് കുറെ ദിവസത്തെ കൂലി ഗണിപ്പിക്കുക (ഗുണനം).

എല്ലാവരെക്കൊണ്ടും അവരുടെ ഒരുമാസത്തെ ചെലവ് കണക്കാക്കിക്കുക. ഇനം തിരിച്ച്.

| | | |
|---|---|---|
| തൊഴിലാളി | കൂലി | വേല |
| കുടുംബം | ഖാദിനൂൽ | ഈറ്റ |

ദാമുവിന് ഒരുദിവസം 30 രൂപ കൂലി കിട്ടും.

ഒരാഴ്ചയിൽ 5 ദിവസം പണി കിട്ടിയാൽ ആകെ എത്ര കൂലി കിട്ടും.

ഒരു കിലോഗ്രാം അരിക്ക് 5 രൂപ പ്രകാരം 4 കിലോഗ്രാം അരിയുടെ വില ——— രൂപ.

പാഠം 37

# നല്ലൊരു നാളെ



നാം പലതരം കഷ്ടപ്പാടുകൾ അനുഭവിക്കുന്നുണ്ട്. ലോകത്ത് അനേകം പേർ പട്ടിണികൊണ്ടും തൊഴിലില്ലായ്മകൊണ്ടും വലയുന്നു. പലർക്കും ഉടുക്കാൻ തുണിയോ പാർക്കാൻ വീടോ ഇല്ല. വാസ്തവത്തിൽ ഈ ലോകത്തുള്ള എല്ലാവർക്കും തൊഴിൽ നൽകാനും എല്ലാവരുടേയും ദാരിദ്ര്യം മാറ്റാനും വേണ്ട അറിവും കഴിവും മനുഷ്യനുണ്ട്. പക്ഷേ ഇന്ന് ഈ അറിവും കഴിവും ഉപയോഗിക്കുന്നത് എല്ലാവർക്കും നൻമവരുത്താനല്ല. പിന്നെയോ? പരസ്പരം കൊല്ലാനുള്ള ആയുധം നിർമ്മിക്കാനാണ്. ആറ്റംബോംബും പടക്കപ്പലും യുദ്ധവിമാനങ്ങളുമുണ്ടാക്കാൻ എത്ര എത്ര കോടി രൂപയാണ് പല രാജ്യങ്ങളും ചെലവാക്കുന്നതെന്നോ! ആ പണമുണ്ടെങ്കിൽ പട്ടിണിയും തൊഴിലില്ലായ്മയുമൊക്കെ എന്നേ പമ്പകടന്നേനെ. ഇനിയൊരു മഹായുദ്ധമുണ്ടായാൽ ഈ ഭൂമിയിൽ ഒരൊറ്റ ജീവിയും ബാക്കിയുണ്ടാവില്ല. യുദ്ധമില്ലാത്ത ഒരു ലോകം, പട്ടിണിയും തൊഴിലില്ലായ്മയും ഇല്ലാത്ത ലോകം, മനുഷ്യൻെറ എല്ലാ അറിവും കഴിവും മനുഷ്യപുരോഗതിക്കുവേണ്ടി ഉപയോഗിക്കുന്ന ഒരു ലോകം — അതാണ് നമുക്കു വേണ്ടത്. അതിനായി എങ്ങിനെയെല്ലാം പ്രവർത്തിക്കാനാവുമെന്ന് നാം അറിയണം. പട്ടിണിക്കും തൊഴിലില്ലായ്മക്കും യുദ്ധത്തിനും കാരണമെന്തെന്ന് അറിയണം. അതിനുവേണ്ടിയാണ് നാം എഴുത്തും വായനയും പഠിക്കുന്നത്.

**ചർച്ച:**

യുദ്ധഭീഷണിയെക്കുറിച്ച് ചർച്ച ചെയ്യുക.
നാഗസാക്കിയിലേയും ഹിരോഷിമയിലേയും അനുഭവങ്ങൾ
യുദ്ധമില്ലാത്ത ലോകം   യുദ്ധക്കൊതിയും ലാഭക്കൊതിയും.

| | | |
|---|---|---|
| **യുദ്ധം** | **ആറ്റംബോംബ്** | **കാരണം** |
| **വേണ്ട** | **മഹായുദ്ധം** | **അറിയണം** |











## പ്രതിരോധ ചികിത്സ

ആറു വയസ്സിനു മുൻപ് കുഞ്ഞുങ്ങൾക്ക് കൊടുക്കേണ്ട പ്രതിരോധ ചികിത്സയുടെ വിവരങ്ങൾ താഴെ കൊടുക്കുന്നു.

| പ്രായം | ചികിത്സ |
|---|---|
| 3 മുതൽ 9 മാസം വരെ | വസൂരിക്കെതിരായ കുത്തിവയ്പ്<br>ബി.സി.ജി കുത്തിവയ്പ് (ക്ഷയത്തിനെതിരെ)<br>ട്രിപ്പിൾ വാക്സിൻ (ഡിഫ്ത്തീരിയ, വില്ലൻ ചുമ, ടെറ്റനസ് എന്നിവക്കെതിരെ)<br>പോളിയോ വാക്സിൻ (1-2 മാസം ഇടവിട്ട് രണ്ടു തവണ) |
| 9 മുതൽ 12 മാസം വരെ | അഞ്ചാം പനിക്കെതിരായ വാക്സിൻ |
| 15 മുതൽ 24 മാസം വരെ | ട്രിപ്പിൾ വാക്സിൻ (ബൂസ്റ്റർ) |
| 5 വയസ്സു മുതൽ 6 വയസ്സു വരെ | ഡിഫ്ത്തീരിയ, ടെറ്റനസ്സ് (ബൂസ്റ്റർ ഡോസ്)<br>ടൈഫോയിഡിനെതിരായ വാക്സിൻ (1-2 മാസം ഇടവിട്ട്) |

